THE

# Geography of Travancore,

BY


THE REV. T. FOULKES,

LATE CHAPLAIN OF TREVANDRUM.


Translated by order of the Sircar

By R: RAMEN THUMBY, MALAYALIM MOONSHEE

IN

H. H. The Maharajah's High School.



# ഭൂമിശാസ്ത്രം

തിരുവിതാംകോട്ടു സംസ്ഥാനം

തിരുവനന്തപുരം ചാപ്ലെയിൻ ആയിരുന്ന

റവറന്ത ടി. ഫൌക്ക്സ സായ്പ അവർകൾ ഉണ്ടാക്കിയതിനെ

സർക്കാരിലെ അനുവാദപ്രകാരം

തിരുവനന്തപുരം ഇംഗ്ലീഷഹൈസ്കൂൾ മുൻഷി

രാമൻതമ്പിയാൽ

പരിഭാഷപ്പെടുത്തപ്പെട്ടതു




PRINTED AT THE "WESTERN STAR" OFFICE.

COCHIN:

1878

# ഭൂമിശാസ്ത്രം

## തിരുവിതാംകോട്ടു സംസ്ഥാനം.



൧. ഒരു രാജ്യത്തിന്റെ ഭൂമിശാസ്ത്രം ആ രാജ്യത്തിന്റെ അതിരുകളും, വിസ്തീൎണ്ണം, ദിഗ്വിശേഷങ്ങളും വിഭാഗങ്ങളും, മനുഷ്യവാസസ്ഥലങ്ങളും, ജനപുഷ്ടി, കച്ചവടം, അന്യരാജ്യങ്ങളുമായുള്ള സംബന്ധങ്ങളും മുതലായവയെയും മററും കുറിച്ചു വിവരിക്കുന്നതാകുന്നു.

൨. ഭൂമിശാസ്ത്രം അറിഞ്ഞിരിക്കേണ്ടതു എത്രയും ആവശ്യമായിട്ടുള്ളതാകുന്നു. എന്തുകൊണ്ടെന്നാൽ ആ അറിവു ഒരു രാജ്യത്തിന്റെ കഥ മുതലായവയെ പഠിക്കുന്നതിലെല്ലു വളരേ ഉപയോഗമായിട്ടുള്ളതുകൊണ്ടാകുന്നു

൩. ഒരു രാജ്യത്തിന്റെ ഭൂമിശാസ്ത്രത്തെയും അതു ഏതേത വിഷയങ്ങളും പഠിക്കുന്നതിലെല്ലു ഉപയോഗപ്പെടുമൊ അവയെയും അറിയുന്നതുകൊണ്ടു ആ രാജ്യത്തിന്റെ സ്ഥിതികൾ നല്ലപോലെ മനസ്സിലാകുന്നതിനും ആ സ്ഥിതികൾക്കു തക്കവണ്ണം ഗുണാഭിവൃദ്ധിക്കു വേണ്ട വ്യവസ്ഥകൾ ഏൎപ്പെടുത്തുന്നതിനും ഇടയുള്ളതാകുന്നു.

൪. അതുകൊണ്ടു എല്ലാ ആളുകളും അവരവരുടെ

രാജ്യത്തിന്റെ ഭൂമിശാസ്ത്രത്തെ മുഖ്യമായി അറിഞ്ഞിരിക്കേണ്ടതാകുന്നു.

൫. തിരുവിതാംകോട്ട ഭൂമിശാസ്ത്രത്തെ പ്രകൃതമായും രാജ്യനീതി സംബന്ധിച്ചും ഇങ്ങനെ രണ്ടു ഭാഗമായി പുസ്തകത്തിൽ ഇതിനു താഴെ വിവരിക്കുന്നു.

## പ്രകൃതമായുള്ള ഭൂമിശാസ്ത്രം

### ൧. വിവരണം.

൬. ഒരു രാജ്യത്തിന്റെ പ്രകൃതമായുള്ള ഭൂമിശാസ്ത്രം ആ രാജ്യത്തിന്റെ കിടപ്പു സ്വഹജമായുള്ള അതിരുകളും വിസ്തീർണ്ണത - ഉള്ളുരുപ്പു - മുതലായതുകളെക്കുറിച്ചും അതിലുള്ള പർവ്വതങ്ങളും - താഴ്വരകളും - മൈതാനങ്ങളും - തീരങ്ങളും - നദികളും - കായലുകളും - ദ്വീപുകളും - എന്നിവകകളെക്കുറിച്ചും വിസ്താരമായി വിവരിച്ചു പറയുന്നതുമല്ലാതെ അതിലെ ശീതോഷ്ണങ്ങളുടെ സാധാരണ ലക്ഷണങ്ങളെക്കുറിച്ചും പറയുന്നു.

### ൨. കിടപ്പു.

൭. തിരുവിതാംകോട്ട സംസ്ഥാനം ഇൻഡ്യാ ഉപദ്വീപിന്റെ ഏറ്റവും തെക്കു അറ്റത്തു സഹ്യപർവ്വതത്തിന്റെ പടിഞ്ഞാറുഭാഗത്തു കിടക്കുന്നു.

൮. തിരുവിതാംകോട്ട സംസ്ഥാനത്തോട്ടു ചേൎന്ന വേർതിരിഞ്ഞ ചിലഭാഗങ്ങളും അതിന്റെ അയൽരാജ്യങ്ങളിലും അയൽരാജ്യങ്ങളോട്ടു ചേൎന്നു ഭിന്നങ്ങളായ ചില ഭാഗങ്ങളും തിരുവിതാംകോട്ട സംസ്ഥാനത്തും ഉൾപ്പെട്ടു കിടക്കുന്നു.

## ൩. അതിരുകൾ.

൯. തിരുവിതാംകോട്ട സംസ്ഥാനത്തിന്റെ വടക്കെ അതിരു ചെവ്വില്ലാത്തതായി ൧൭൩ മയിൽ നീളത്തിൽ പെരിയാറിന്റെ മുഖം മുതൽ കിഴക്കോട്ടു പമ്പാനദിക്കു അമരാപതിയോടുള്ള സംഗമംവരെ എത്തിയിരിക്കുന്നു.

൧൦. അതിന്റെ കിഴക്കെ അതിരു ൨൨൦ മയിൽ നീളത്തിൽ മേൽപ്രകാരം ചെവ്വില്ലാത്തതായി മെലെഴുതിയ നദികളുടെ സംഗമം മുതൽ മിക്കപ്പോഴും പൎവ്വതങ്ങളുടെ ഉപരിഭാഗത്തുകൂടിവന്നു കന്യാകുമാരി സമീപംവരെ എത്തിയിരിക്കുന്നു.

൧൧. തെക്കും പടിഞ്ഞാറും ഉള്ള അതിരു ൧൪൮ മയിൽ നീളംവരെ സമുദ്രതീരവും പെരിയാറിന്റെ വിസ്തീൎണ്ണമായുള്ള തെക്കെ മുഖത്തിൽ ഉണ്ടായിട്ടുള്ള കായൽതീരവും ആകുന്നു, അതിനു ആകെ ൧൭൦ മയിൽ നീളം ഉണ്ടു.

## ൪. വിസ്തീൎണ്ണവും ഉള്ളളവും.

൧൨. തിരുവിതാംകോട്ട സംസ്ഥാനത്തിന്റെ ആകെയുള്ള ചുററളവു ഏകദേശം ൫൩൦ മയിലാകുന്നു.

൧൩. എന്നാൽ അതിന്റെ അതിരുകളുടെ വളവു നിമിത്തം ഈ ചുററളവിനെക്കൊണ്ടു നിശ്ചയിക്കപ്പെടാവുന്നതിലും അതിന്റെ ഉള്ളളവു വളരെ കുറഞ്ഞിരിക്കുന്നു.

൧൪. തിരുവിതാംകോട്ട സംസ്ഥാനത്തിന്റെ ആകെയുള്ള ഉള്ളളവു ഏകദേശം ൬൭൩൦ ചതുരശ്ര മയിലാകുന്നു.

൧൫. ഈ ഉള്ളളവു താഴെപറയുന്നപ്രകാരം വിഭാഗിക്കപ്പെട്ടിരിക്കുന്നു.

| | | | |
|---|---|---|---|
| മലകൾ ......... | ചതുരശ്രമയിൽ | | ൨൫൨൦ |
| താണ കുന്നുകളും ചരിവുകളും | ടി | ടി | ൨൬൩൪ |
| താഴ്വരകളും മൈതാനങ്ങളും | ടി | ടി | ൧൨൫൫ |
| ആറുകളും കായലുകളും...... | ടി | ടി | ൧൭൯ |

൧൩. തിരുവിതാംകോട്ട സംസ്ഥാനത്തിന്റെ അത്യന്തമായ നീളം കന്യാകുമാരി മുതൽ പിറക്കോട്ടുവരെ കോണോട്ടു കോണായിട്ടു ൧൭൪ മയിലും വീതി ശരാശരിക്കു ൪൦ മയിലും ആകുന്നു.

## ൨. പൎവ്വതങ്ങൾ.

൧൪. തിരുവിതാംകോട്ട സംസ്ഥാനത്തിന്റെ ഉള്ളളവിൽ ൨൫൨൦ മയിൽസ്ഥലം മലം പ്രദേശമായി വിചാരിക്കപ്പെട്ടിട്ടുള്ളതു മലകളുടെ അടിവാരത്തിന്റെ വിസ്താരമാകുന്നു, അതുകൊണ്ടു അവയുടെ ബഹിൎഭാഗത്തെ അളവു ഇതിൽ ഏറ്റം അധികമായിരിക്കുന്നതും ആയതു നിൎണ്ണയപ്പെട്ടത്തിട്ടില്ലാത്തതും ആകുന്നു.

൧൫. തിരുവിതാംകോട്ട സംസ്ഥാനത്തിംന്റെ വടക്കെ ഭാഗത്തുള്ള പൎവ്വത നിര ഉറപ്പുള്ളതും സാമാന്യേന ഒന്നുപോലെ ഇരിക്കുന്നതും ആകുന്നു എങ്കിലും ഏതാനും കൊടുമുടികളും കൂൎത്തശിഖരങ്ങളും മാത്രം ഒപ്പനിരപ്പിൽനിന്നും ഉയൎന്നിരിക്കുന്നു തെക്കോട്ടുള്ളതു പല പ്രകാരേണ ഭിന്നിക്കപ്പെട്ടതും ആകുന്നു.

൧൬. ഉയൎന്ന കൊടുമുടികളിൽനിന്നു പടിഞ്ഞാറോട്ടും തെക്കോട്ടും ഉള്ള പ്രദേശം തമ്മിൽ തമ്മിൽ ഏറക്കുറെ ഭിന്നങ്ങളായും അനേകം പ്രകാരത്തിൽ ഉയൎന്നവയായും ഉള്ള മലകളുടെയും തമ്മിൽ മിശ്രങ്ങളായുള്ള ചെറി

യ കുന്നുകളുടെയും തുടരെത്തുടരെയുള്ള മററു കുന്നുകളുടെയും കൂട്ടമായി കാണപ്പെടുന്നു.

൨൦. ഈ രാജ്യത്തിന്റെ ഏററവും തെക്കെ ഭാഗങ്ങളിൽ പ്രത്യേകമായി ഈ പർവ്വതങ്ങളിൽനിന്നു സമുദ്രപര്യന്തവും കായൽപര്യന്തവും ഉള്ള ഭൂമി ക്രമെണ താണു താണു സമഭൂമിയൊടു ശരിയായി വന്നിരിക്കുന്നു.

൨൧. സഹ്യപർവ്വതത്തിന്റെ സ്ഥിതി തുലോം ചൊവ്വുകെടായിട്ടുള്ളതും അതു ഒരു വരിയായല്ലാതെ തമ്മിൽ വെവ്വെറായുള്ള പല പല ശിഖരങ്ങളൊടു കൂടിയിരിക്കുന്നതും ആകുന്നു.

൨൨. സഹ്യപർവ്വതത്തിന്റെ പ്രധാന കൊടുമുടികൾ, അഗസ്ത്യകൂടം, മഹെന്ദ്രഗിരി, കല്ലുനാട്ടുമല, നെടുമ്പാറമല, പാപനാശമല, അമ്മൂത്തുമല, കുടയാത്തൂരമല, മാർത്തവമല, പീരുമെട്ടു, ചെങ്ങമനാട്ടു, പെരിയമല തിരുത്തണ്ടു, ചൂരമല, ആനമല, ഇവകളാകുന്നു.

൨൩. വടക്കെ ഭാഗങ്ങളിൽ വെവ്വെറായുള്ള മലകളുടെ ആകൃതികളും ആധൊമുഖങ്ങളും കൂടാതെ ഉള്ളവയാകുന്നു എന്നുവരികിലും ഏററവും ചുരുക്കായുള്ള ചായ്വൊടുകൂടി സാമാന്യേന ഉരുണ്ടിരിക്കുന്നവയാകുന്നു എന്നാൽ തെക്കൊട്ടു ആകൃതിഭെദങ്ങളായി മെട്ടുകളും ഭിന്നങ്ങളായ പാറകളും വളരെ ഉള്ളതാകുന്നു.

൨൪. ഉന്നതങ്ങളായുള്ള കൊടുമുടികളുടെ അഗ്രഭാഗങ്ങളിലും ചരിവുകളിലും വളരെ സ്ഥലങ്ങൾ കാടുകളില്ലാതെ സാമാന്യേന വെളിയായിത്തന്നെയിരിക്കുന്നു, മലകളുടെ താഴ്വരകളും പള്ളങ്ങളും വലുതായ വൃക്ഷങ്ങളുടെ നിബിഡങ്ങളായ കാടുകളാൽ മറെക്കപ്പെട്ടിരിക്കുന്നു, അവിടെനിന്നു മുകളിലെക്കു വല്ലതൊ ചെറുതൊ ആയ

കാഘുകളായിട്ടും താഴെ സമഭൂമിയിലെക്ക ചെറിയ വൃക്ഷങ്ങളുടെ കാവംകാടുകളായിട്ടും കുറഞ്ഞു തീരുന്നു.

൰൫. ഠരം പെരുംകാടുകളിൽ വലുതായ വൃക്ഷങ്ങളുടെ കൂട്ടത്തിൽ തേക്ക, പിലാവു, വീട്ടി, ആഞ്ഞിലി, തമ്പകം, കരിന്താളി, മുതലായ വൃക്ഷങ്ങൾ ഉള്ളതാകുന്നു.

൰൬. മലകളുടെ ഏററവും വെളിയായുള്ള മിക്കയിടങ്ങളും എഴമ്പുല്ലുകളാൽ മറയ്ക്കപ്പെട്ടിരിക്കുന്നു.

൰൭. ഠരം വനങ്ങളിൽ ആന, കടമാൻ, പോത്ത, കടുവാ, പുലി, കഴുതപ്പുലി, ചെന്നായ, കരടി, നരി, പുള്ളിമാൻ, പന്നി, മുള്ളൻപന്നി, കുറനരി, മുയൽ, അളുങ്കു, കീരി, അനെകമാതിരി കുരങ്ങുകൾ, അണ്ണാൻ മുതലായ മൃഗങ്ങൾ അസംഖ്യം ഉള്ളതാകുന്നു.

൰൮. തിരുവിതാംകൊട്ട സംസ്ഥാനത്തുള്ള സഹ്യപർവ്വതത്തിന്റെ കൊടുമുടികളുടെ ഉയരം നിശ്ചയപ്പെടുത്തിട്ടുള്ളതിൽ അത്യുന്നതമായുള്ളതു അഗസ്ത്യകൂടം ആകുന്നു, അതിനു സമുദ്രത്തിന്റെ നിരപ്പിൽ നിന്നു ൬൨൦൦ അടി ഉയരം ഉണ്ടു.

൰൯. മെൽപ്പറയപ്പെട്ട കൊടുമുടികളുടെ ശരാശരി പൊക്കം ൪൦൦൦ അടി ആകുന്നു.

## ൬. താഴ്വരമുതലായവ.

൨൦. ഉന്നതങ്ങളായ പർവ്വതങ്ങൾക്ക പലമാതിരിയിൽ ഉള്ളവൻ കാടുകളും വലിയ ഗുഹകളും വളരെ ഉള്ളതാകുന്നു.

൨൧. ചെറിയ മലകളുടെ താഴ്വരകൾ വളവുള്ളവയും അവയുടെ വീതി ആദ്യം കിറണ്ടപോലെയും പിന്നീട എത്രയും പരപ്പായും ഇരിക്കുന്നതുമല്ലാതെ അ

വയുടെ കരകൾ ചിലടത്തു ക്രമെണ ചാഞ്ഞും മററു ചിലടത്തു ഉയൎന്ന തൂക്കായും ഇരിക്കുന്നു.

## ൭. മൈതാനങ്ങൾ.

൩൨. കടൽതീരത്തു നിന്നു ഉൾപ്രദെശത്തെക്കു കുറെ ദൂരം വരയും കായൽവാരത്തും ഉള്ള ഭൂമി ആകപ്പാടെ പരന്നാകുന്നു. എങ്കിലും അല്പമായി ചില മേട്ടു പള്ളങ്ങൾ ഉള്ളവ നിസ്സാരങ്ങളാകുന്നു.

൩൩. ഈ സമഭൂമിയിൽ തെങ്ങു അടക്കാമരം പന മുതലായ വൃക്ഷങ്ങൾ പെരുത്തു ഉള്ളതാകുന്നു.

൩൪. നാഗൎക്കൊവിൽ മുതൽ ഏഴു മയിൽ വരെ വീതിയുള്ളതായി ഇടുങ്ങി നിരപ്പുള്ള ഒരു സമുദ്രതീരമായാൽ കുറെ ദൂരം വരെയും സമുദ്രത്തിൽനിന്നു കായൽ വെൎതിരിക്കപ്പെട്ടിരിക്കുന്നു.

൩൫. ഉന്നതങ്ങളായുള്ള പൎവതങ്ങളുടെ മുകൾപ്പരപ്പുകളിൽ ഏതാനും തകിടികൾ ഉണ്ടു. അവയിൽ വലുതായിട്ടുള്ളതിന്റെ ഉള്ളുവിസ്താരം അത്ര അധികം ഇല്ലാത്തതും ആകുന്നു.

൩൬. ഈ ഉയൎന്ന മയിതാനങ്ങളുടെ ആകെ ഉള്ള വിസ്താരം മലകളുടെ ബഹിൎഭാഗത്തിന്റെ അളവിൽ ഏകദേശം ഒരു ഭാഗമൊ ൨൦൦ ചതുരശ്രമയിലൊ ആകുന്നു.

൩൭. അവ ഒക്കയും കാടുകളില്ലാതെ എഴമ്പുല്ലുകളാൽ മറെക്കപ്പെട്ടവയും ആകുന്നു.

## ൮. നദികൾ.

൩൮. തിരുവിതാംകൊട്ട സംസ്ഥാനത്തു വളരെ

സ്ഥലം മലംപ്രദെശമായിരിക്കകൊണ്ടു ആറുകളും തൊടുകളും സാമാന്യത്തിലും അധികം ഉള്ളതാകുന്നു.

൨൯. അവകൾ ഒക്കെയും തെക്കൊ പടിഞ്ഞാറൊ ആയി ഒഴുകി നേരെ ചെന്നൊ കായലിൽ ചേൎന്നൊ സമുദ്രത്തിലെക്കു വീഴുന്നു.

൩൦. അവ മലംപ്രദെശത്തുനിന്നു വരുവാനുള്ള വിടവുകളിലും താഴ്വരകളിലും കൂടി ഒഴുകുമ്പൊൾ അവകൾക്കു സാമാന്യത്തിലും അധികമായി ഒരു വക്രഗതിയുള്ളതാകുന്നു.

൩൧. മലകളിൽ അവയുടെ ചാലുകൾ മിക്കവാറും പാറയും താണപ്രദെശത്തു പാറകൾ ക്രമെണ പോയി മണലും ആയിരിക്കുന്നു. അവയുടെ മുഖങ്ങളൊടു സമീപിക്കുമ്പൊൾ മലംപ്രദെശത്തുനിന്നും ഒഴുക്കോടു കൂടി വന്നിട്ടുള്ള എക്കലും ആകുന്നു.

൩൨. മലംപുറത്തു നദികളുടെ കരകൾ ഉയരവും ത്രുക്കം ആയിരിക്കുന്നതിന്റെ ഹേതു ത്രുക്കായുള്ള മലകളെ നദികൾ ചുററി ഒഴുകുന്നതുകൊണ്ടു ആ മലകൾ തന്നെ കരകളായി തീരുന്നതിനാലാകുന്നു എന്നാൽ നദികൾ മൈതാനമായുള്ള പ്രദെശങ്ങളൊടു അടുക്കുമ്പൊൾ കരകളുടെ ഉയരം കുറഞ്ഞുകുറഞ്ഞു സമുദ്രതീരത്തിന്നു അല്പം മുകളിൽ വരുന്നതുവരെ ത്രുക്കായിത്തന്നെ ഇരിക്കുന്നു.

൩൩. താണ കരകൾ ത്രുക്കായിരിക്കുന്നതിന്റെ കാരണം അവ ചെളി ആകകൊണ്ടു മിക്കവാറും ഇടിഞ്ഞു പൊകുന്നതിനാലാകുന്നു.

൩൪. വൎഷകാലത്തു ചില വലിയ നദികളിൽ പ്രള

അടി ആഴം വെള്ളം ഉള്ളതും. വെനൽക്ക മിക്കവാറും രണ്ടു അടിയിൽ അധികം ഇല്ലാത്തതും ആകുന്നു.

൪൫. ശരാശരിക്ക വഷകാലത്തു ൧൨-ം വെനൽക്ക ൬-ം അടി ആഴം വെള്ളം ഉള്ളതാകുന്നു.

൪൬. വഷകാലത്തു അനെകം ചെറിയ തൊടുകൾ കഠിന ഒഴുക്കുള്ളവയായി തീരുന്നു എന്നാൽ അതുകൾ ക്ഷണത്തിൽ പററി വെള്ളം തീരെയില്ലാതെയും ആകുന്നു.

൪൭. വലുതായുള്ള നദികളിൽ മഴകൊണ്ടു കൂടക്കൂടെ അവയുടെ പതിവായുള്ള നിലയിൽ നിന്നു പന്ത്രണ്ടൊ പതിനാലൊ അടി ഉയരത്തിൽ പെട്ടെന്നു വെള്ളപ്പൊക്കം ഉണ്ടാകുന്നു അപ്പൊൾ അവയുടെ ഗതിക്ക ബഹു വെഗവും ശക്തിയും ഉള്ളതാകയാൽ അവയുടെ സമുദ്രതിരത്തെക്കുള്ള സാധാരണ ഗതിയെ തടയുന്നതായ യാതൊരു വസ്തുവിനെയും തള്ളിക്കൊണ്ടു പൊകയും ചെയ്യുന്നു.

൪൮. മററുള്ള കാലങ്ങളിൽ ഒരം കരകളുടെ ഉയരം അയൽ നിലങ്ങളിലെക്ക വെള്ളം പായാതെ തടുത്തുകൊള്ളുന്നതിന്ന ഉപയൊഗപ്പെടുന്നു.

൪൯. വെള്ളത്താഴ്ചയുള്ള വലിയ ആറുകളുടെ മുഖം മുതൽ ഇരുപതൊ മുപ്പതൊ മയിൽ ദൂരം വരെയും വഷകാലത്തു ൪൦ മുതൽ ൬൦ മയിൽ ദൂരത്തൊളവും മുകളിലെക്ക വള്ളം വഞ്ചി മുതലായുകളിൽ സഞ്ചരിക്കാവുന്നതാകുന്നു.

൫൦. തിരുവിതാംകൊട്ട സംസ്ഥാനത്തുള്ള പ്രധാന നദികളുടെ പെരുകൾ അവയുടെ ദൈൎഘ്യത്തിന്റെ അവസ്ഥപ്രകാരം മുറയ്ക്കു താഴെ പറയപ്പെട്ടിരിക്കുന്നു.

| പെരുകൾ. | ദൈർഘ്യം | മയിൽ |
|---|---|---|
| ൧- പെരിയാറു......... | ... | ൧൪൨ |
| ൨- പമ്പാനദി ... ... | .. | ൯൦ |
| ൩- കല്ലടയാറു ... ... | ... | ൭൦ |
| ൪- കുളക്കടയാറു ... ... | ... | ൭൮ |
| ൫- മുവാററുപുഴ ആറു | ... | ൬൨ |
| ൬- കരമന ആറു ... | ... | ൪൧ |
| ൭- താമ്രവർണ്ണി അല്ലെങ്കിൽ കുഴിത്തുറ ആറു | ... | ൩൭ |
| ൮- നെയ്യാറു ... ... | ... | ൩൫ |
| ൯- മിനച്ചൽ ആറു ... | ... | ൩൫ |
| ൧൦- വാമനപുരം ... ... | ... | ൩൫ |
| ൧൧- ഇത്തിക്കര ആറു | ... | ൩൦ |
| ൧൨- പഴയാറു ... ... | ... | ൨൩ |
| ൧൩- കോതയാറു ... ... | ... | ൨൦ |
| ൧൪- കിള്ളിയാറു ... ... | ... | ൧൫ |

൫൧. മെൽ പറയപ്പെട്ട നദികളെക്കുറിച്ചു താഴെ വിവരിച്ചിരിക്കുന്നതു അവയുടെ സ്വാഭാവികമായുള്ള കിടപ്പിൻപ്രകാരം തെക്കെ അററത്തുള്ള ആറു തുടങ്ങി ആകുന്നു. എല്ലാനദികളുടെയും വിവരണം ഏക രീതിയിൽ താഴെ വരുന്ന ക്രമപ്രകാരം ആകുന്നു.

൧മതു അതിന്റെ ഉല്പത്തി
൨മതു അതിന്റെ ഗതി
൩മതു അതിന്റെ മുഖം - അല്ലെങ്കിൽ പതനം
൪മതു അതിന്റെ കരകൾ

൫മതു അതിന്റെ ചാല്

൬മതു അതിന്റെ നൌകാഗ്യം അല്ലെങ്കിൽ വള്ളച്ചാല്

൭മതു മുതൽ അതിന്റെ വിശെഷ വിവരങ്ങളും

൫൨-ൽ ൧. ഠരം പ്രധാന നദികളിൽ തെക്കെ അററത്തെതു പഴയാറും ആയതു രണ്ടാം വരി മലയിൽ നിന്നു പുറപ്പെടുന്നതും ആകുന്നു.

൨. അതിന്റെ ഗതി മിക്കവാറും തെക്ക കിഴക്കായിട്ടാകുന്നു.

൩. അതു മണെക്കുടിക്കായലിൽ കൂടി സമുദ്രത്തിലെക്ക വീഴുന്നു.

൪. അതിന്റെ കരകൾ താണവയാകുന്നു,

൫. അതിന്റെ ചാല് മണെലും ൧൨ മുതൽ ൩൦ അടിവരെ വീതിയും ഉള്ളതാകുന്നു.

൬. അതു വെള്ളക്കുറെവുള്ളതാകയാൽ വള്ളംപൊകുന്നതിനു പാങ്ങില്ലാത്തതാകുന്നു.

൫൩-ൽ ൧. താമ്രവൎണ്ണി മഹെന്ദ്രഗിരിയുടെ വടക്കെഭാഗത്തുള്ള മലകളിൽനിന്നും പുറപ്പെടുന്നു.

൨. അതിന്റെ ഗതി ഒന്നാമതു ഒരു കാട്ടു പ്രദെശത്തു കൂടി തെക്ക പടിഞ്ഞാറായി ആകുന്നു.

൩. അതു തേങ്ങാപ്പട്ടണത്തുകൂടി കടലിലെക്ക വീഴുന്നു.

൪. അതു മൈതാനമായുള്ള പ്രദേശത്തു എത്തുന്നതുവരെ അതിന്റെ കരകൾ പാറസംബന്ധിച്ചവയാകുന്നു.

൫. അതിന്റെ ചാല് ഇടുങ്ങിയതും പാറയായുള്ളതും ആകുന്നു.

൬. അതിന്റെ മുഖംമുതൽ ൭ മയിൽ മുകളിലൊളവും

വള്ളവും അതിന്മെൽ വളരെ ദൂരംവരെ ചങ്ങാടവും പൊകുന്നതാകുന്നു.

൭. അതിന്റെ മുഖത്തുനിന്നു ൧൪ മയിൽ മുകളിൽ വച്ചു കോതയാറു ഇതിലെക്കു കൂടുന്നു.

൩൪-ൽ ൧. കോതയാറു മുലാഞ്ചി മലയിൽ നിന്നും പുറപ്പെടുന്നു.

൨. അതു നാട്ടുപ്രദെശത്തു എത്തുന്നതുവരെ ഒരു വനാന്തരത്തിൽ കൂടി തെക്കു പടിഞ്ഞാറായി ഒഴുകുന്നു.

൩. അതു താമ്രവർണ്ണിയുടെ മുഖത്തുനിന്നു ൧൪ മയിൽ മുകളിൽവച്ചു അതിലെക്കു കൂടുന്നു.

൪. അതിന്റെ കരകൾ തൂക്കും ഉറപ്പും ഉള്ളവയാകുന്നു.

൫. അതിന്റെ ചാല് പാറയും അഗാധമായുള്ളതും ആകുന്നു.

൬. അതിന്റെ ഒഴുക്കിന്റെ ശക്തി താഴെ വരുമ്പൊൾ വളരെ കുറയുന്നതാകകൊണ്ടു അതിൽ കുറെ മുകളിലൊളവും വള്ളത്തിൽ സഞ്ചരിക്കാവുന്നതാകുന്നു.

൭. അതിലെക്കു ചില അരുവികൾ വന്നു കൂടുന്നുണ്ടു അവയിൽ രണ്ടു നാല്പതു അടിയിലും അധികം ഉയരത്തിൽ നിന്നു വീഴുന്നു.

൩൫-ൽ ൧. നെയ്യാറു അഗസ്ത്യകൂടം പർവ്വതത്തിന്റെ താഴ്വരയിൽനിന്നു ഉണ്ടാകുന്നു.

൨. അതിന്റെ ഗതി ആദ്യം ഒരു കാട്ടുപ്രദെശത്തു കൂടി തെക്കുപടിഞ്ഞാറായിട്ടും പിന്നീടു തിരിഞ്ഞു അധികം തെക്കോട്ടായിട്ടും തിരുന്നു.

൩. അതു പൂവാററിനു സമീപം അതിന്റെ വെള്ളത്താൽ ഉണ്ടായിട്ടുള്ള ഒരു പൊഴിയിൽ കൂടി സമുദ്രത്തിലെക്കു വീഴുന്നു.

൪. അതിന്റെ കരകൾ ഉയരവും ഉറപ്പും ഉള്ളവ ആകുന്നു.

൫. അതിന്റെ ചാല്‌ ഏതാനും സ്ഥലം പാറയായിട്ടുള്ളതാകുന്നു.

൬. അതിലെ ഒഴുക്ക വെഗത്തൊടുകൂടിയതാകുന്നു മലയിൽ നിന്നു തടി ചങ്ങാടങ്ങൾ മുതലായവ അതിൽ കൂടികൊണ്ടുവരാമെന്നുവരികിലും അതിന്റെ മുഖം മുതൽ പ്ര മയിൽ മുകളിലൊളവും മാത്രമെ വള്ളത്തിൽ സഞ്ചരിക്കാൻ പാടുള്ളു.

൭. അതിന്റെ ആരംഭം മുതൽക്കതന്നെ അനെകം അരുവികൾ അതിലെക്ക വന്നുകൂടി സമഭൂമിയായുള്ള പ്രദെശത്തു വരുമ്പൊൾ അധിക വിസ്താരമുള്ള ഒരു അരുവിയായി തീരുന്നു.

൫൩-ൽ ൧ കരമനയാറു അഗസ്ത്യകൂടത്തിന്റെ വടക്ക പടിഞ്ഞാറെ ചരിവിൽ നിന്നും പുറപ്പെടുന്നു.

൨. അതിന്റെ ഗതി ആദ്യം പടിഞ്ഞാറൊട്ടും പിന്നീട തെക്കൊട്ടും ഒടുക്കം തെക്ക പടിഞ്ഞാറായിട്ടും വളഞ്ഞു ആകുന്നു.

൩. ആയത തിരുവനന്തപുരത്തിന്റെ സമീപം ഉള്ള ഒരു മുനമ്പിൽ കൂടി സമുദ്രത്തിലെക്ക വീഴുന്നു.

൪. അതിന്റെ കരകൾ വളരെ ദൂരം വരെയും ഉയരവും തൂക്കം ഉള്ളവയാകുന്നു.

൫. അതിന്റെ ചാല്‌ ഇടുങ്ങിയതും പാറയായുള്ളതും ആകുന്നു.

൬. അതിൽ കൂടി പത്തു മയിൽ മുകളിലൊളവും വള്ളം പൊകുന്നതും വൎഷകാലത്തു ബഹു ദൂരത്തിൽ നിന്നും ചങ്ങാടം ഇറക്കി കൊണ്ടുപൊരാവുന്നതും ആകുന്നു.

൧. സമുദ്രത്തിൽ നിന്നും ൩ മയിൽ ദൂരകളിൽ വച്ചു കിള്ളി ആറ ഇതിലെക്ക കൂടുന്നു.

൭൧-ൽ ഫ. കിള്ളിയാറ നെടുമങ്ങാട്ടു മലയിൽ നിന്നും ഉണ്ടാകുന്നു.

൨. അതിന്റെ ഗതി വളരെ വളവുള്ളതാകുന്നു എങ്കിലും മിക്കവാറും തെക്കൊട്ടു മുഖമായിട്ടാകുന്നു.

൩. അതു തിരുവല്ലത്തു സമീപത്തു വച്ചു കരമനെ ആററിലെക്ക വീഴുന്നു.

൭൪-ൽ ഫ. വാമനപുരം അല്ലങ്കിൽ ആററുങ്ങൽ ആറ പെരുമ്പാക്കൊട്ടു മലയുടെ താഴ്വരയിൽ നിന്നും പുറപ്പെടുന്നു.

൨. അതിന്റെ ഗതി ഒന്നാമത്തു ൨൩ മയിൽ ദൂരം വരെ വടക്ക പടിഞ്ഞാറായുള്ള ചായ്വോടുകൂടി പടിഞ്ഞാറൊട്ടും പിന്നീടു തെക്ക പടിഞ്ഞാറായിട്ടും ആകുന്നു.

൩. അതു അഞ്ചുതെങ്ങിൽ കായലിലെക്ക വീഴുന്നു.

൪. അതു അതിന്റെ ദൈൎഘ്യത്തിന്റെ മദ്ധ്യം വരെക്കും മലകളാകുന്ന ഉയൎന്ന കരകളുടെ നടുവെ ഒഴുകുന്നു പിന്നീടു അതിന്റെ ചാല്വ ഉയൎന്ന കുന്നുകളിൽ കൂടി ആകുന്നു എന്നുവരികിലും കൎക്കശം താന്നവയാകുന്നു.

൫. അതിന്റെ ചാല്വ വളരെ ദൂരംവരെക്കും മണലായിട്ടുള്ളതാകുന്നു.

൬. അതിന്റെ മുഖം മുതൽ ൫൩ മയിൽ ദൂരകളിലൊളവും വള്ളത്തിൽ സഞ്ചരിക്കാവുന്നതാകുന്നു.

൭൮-ൽ ഫ. ഇത്തിക്കരയാറ മാന്നൂരിനു മേലുള്ള താഴ്ന്ന മലകളിൽനിന്നും ഉണ്ടാകുന്നു.

൨. അതിന്റെ ഗതി പലപ്രകാരെണ മാറിമാറി

ആകുന്നു എന്നുവരികിലും ആകപ്പാടെ നോക്കുമ്പോൾ അല്പം തെക്കുമാറി പടിഞ്ഞാറോട്ടായിട്ടാകുന്നു.

൩. അതു പരവൂര കായലിൽകൂടി സമുദ്രത്തിലെക്കു വീഴുന്നു.

൪. അതിന്റെ കരകൾ അടിമുതൽക്കുതന്നെ വളരെ ഉറപ്പായി ഉയൎന്നിട്ടുള്ളവയാകുന്നു.

൫. അതിന്റെ ചാല്‌ സാമാന്യേന പാറയായിട്ടുള്ളതാകുന്നു.

൬. അതു നികപ്പായിട്ടുള്ള ആറു ആകയാൽ വൎഷകാലത്തു അല്ലാതെ ചങ്ങാടം പൊകുന്നതിനുപോലും പാങ്ങില്ലാത്തതാകുന്നു.

൬൦-ൽ ൧. കല്ലടയാറു ഉന്നതമായ സഹ്യപൎവ്വതത്തിന്റെ താഴ്വരകളിൽ നിന്നും പുറപ്പെടുന്ന അരുവികൾ ഒന്നായി ചെൎന്നുണ്ടായിട്ടുള്ളതാകുന്നു.

൨. ൩ം അരുവികൾ ഒന്നായി ചെൎന്നതിന്റെ ശെഷം അതിന്റെ ഗതി ഏകദേശം പാതി വരെക്കും വടക്കു പടിഞ്ഞാറായിട്ടും പിന്നീടു ക്രമെണ പടിഞ്ഞാറായിട്ടും ഒടുക്കം തെക്കു പടിഞ്ഞാറായിട്ടും ആയി തീരുന്നു.

൩. അതു അനേകം കൈവഴികളായിട്ടു അഷ്ടമുടിക്കായലിലെക്കു വീഴുന്നു.

൪. അതിന്റെ കരകൾ മുഖത്തുനിന്നും എട്ടു നാഴികക്കു ഇപ്പുറത്തൊളവും ഉയരവും ഉറപ്പും ഉള്ളവയാകുന്നു

൫. അതിന്റെ ചാല്‌ മിക്കവാറും മണലും ചിലടത്തു അല്പം പാറയും ആകുന്നു. അതിന്റെ ചില ഭാഗങ്ങളിൽ മുന്നൂറു ഗജക്കൊൽ വരെ വീതിയും ഉണ്ടു.

൬. അതിന്റെ മുഖം മുതൽ ഏകദേശം ൨൫ മയിൽ ദൂരം വരെ വള്ളത്തിൽ സഞ്ചരിക്കാമെന്നുവരികിലും ആ

യതിനു വളരെ പ്രയാസമുള്ളതും അതിന്റെ വലുതായുള്ള കൈവഴികളിൽ കൂടി മലംപുറത്തുനിന്നു തടികൾ വെട്ടിയിറക്കി കൊണ്ടുവരാവുന്നതുമാകുന്നു.

൭. കല്ലട ആറായി തീരുന്ന അനേകം അരുവികൾ മലകളിൽ നിന്നും പല വഴികളായി പൊട്ടി പുറപ്പെടുന്നു ഇവയിൽ വലുതായുള്ളതിനെ മീൻമുട്ടിയെന്നു വിളിച്ചുവരുന്നു.

൰൧-ൽ ൧. കുളക്കട അല്ലെങ്കിൽ അച്ചൻകൊവിൽ ആറു അച്ചൻ കൊവിൽ മലയുടെ താഴെ നിന്നും പുറപ്പെടുന്നു.

൨. അതിന്റെ ഗതി ആരംഭംമുതൽ ഏകദേശം ൪൦ മയിൽ ദൂരംവരെ വടക്കു പടിഞ്ഞാറായും പിന്നീടു തിരിഞ്ഞു ഏകദേശം ൨൫ മയിൽ ദൂരത്തോളവും നേരെപടിഞ്ഞാറായിട്ടും അതിന്റെശേഷം വടക്കു പടിഞ്ഞാറായുള്ള മുമ്പെത്തെ ഗതിയെ അനുസരിച്ചും ആയിരിക്കുന്നു.

൩. അതു പമ്പാനദിയിലെക്കു വീഴുന്നു.

൪. അതിന്റെ മദ്ധ്യപ്രദെശത്തും അവസാനത്തിലും ഉള്ള കരകൾ താണവ ആകയാൽ കൃഷിക്കു യൊഗ്യമുള്ളവയായിരിക്കുന്നു.

൫. അതിന്റെ ചാല് സാമാന്യമായി മണലും ചിലടത്തു പാറയും പാതിക്കിപ്പുറം ചാലിനു മുന്നൂറു ഗജം വരെ വീതിയും ഉള്ളതാകുന്നു.

൬. സാമാന്യേന എല്ലാ സമയങ്ങളിലും പമ്പാ നദിയൊടുള്ള അതിന്റെ സംഗമംമുതൽ ൪൦ മയിൽ ദൂരത്തൊളവും തോണിയിൽ സഞ്ചരിക്കാവുന്നതാകുന്നു.

൰൨-ൽ ൧. പമ്പാ നദി തിരുവിതാംകൊട്ട സംസ്ഥാനത്തുള്ള വിശേഷ നദികളിൽ ഒന്നും ആയതു മലകളി

ൽ നിന്നു പുറപ്പെടുന്ന കല്ലാറ, കക്കാട്ടാറ, പമ്പാ മുതലായവ റാന്നിക്കു അല്പം മുകളിൽവച്ചു ഒന്നായി ചെന്നുണ്ടായിട്ടുള്ളതും ആകുന്നു.

൨. ൟ സംഗമത്തിനു മുകളിൽ പമ്പയുടെ പ്രവാഹം തെക്കു പടിഞ്ഞാറായിട്ടാകുന്നു ഒന്നിച്ചതിന്റെശെഷം ഏകദെശം ൨൫ മയിൽ ദൂരംവരക്കും പടിഞ്ഞാറൊട്ടും ഒടുക്കം വടക്കുപടിഞ്ഞാറായിട്ടും ആകുന്നു.

൩. അതു രണ്ടു കൈവഴിയായി തിരിഞ്ഞു വെമ്പനാട്ടു കായലിലെക്കു വീഴുന്നു.

൪. മലകൾക്കു താഴെ അതിന്റെ കരകൾക്കു ഉറപ്പും കാട്ടും ഇല്ലായ്കയാൽ ധാരാളമായി കൃഷിക്കു പാങ്ങുള്ളവയായി തീൎന്നിരിക്കുന്നു.

൫. മലംപ്രദെശങ്ങളിൽ അതിന്റെ ഒഴുക്കു ഒരു പാറപ്പാത്തിയിൽ പാഞ്ഞു പിന്നിട്ട ചാല്യ മണലും ചെളിയും ഉള്ളതായി തീരുന്നു.

൬. അതു മലകളിൽനിന്നു താഴെ വന്നതിന്റെശെഷം അതിന്റെ ഒഴുക്കു ശാന്തമായി തീരുന്നതാകയാൽ അതിന്റെ മുഖംമുതൽ ൫൨ മയിൽ മുകളിലൊളവും തോണികളിൽ സഞ്ചരിക്കാവുന്നതാകുന്നു.

൭. അതിന്റെ മുഖത്തുനിന്നു ഏകദെശം ൨൦ മയിൽ മുകളിൽവച്ചു കുളക്കടയാറ അതിലെക്കു വന്നു ചെരുന്നതു കൂടാതെ അതിന്റെ ആരംഭംമുതൽക്കു തന്നെ മററു അനെകം കൈവഴികൾ അതിലെക്കു വന്നുകൂടുന്നു അവയിൽ പ്രധാനമായിട്ടുള്ളതു മണിമലയാറ ആകുന്നു.

൮. മണിമലയാറ, കടമുരുട്ടി, മലകളിൽനിന്നു പുറപ്പെടുന്നതും പമ്പയൊടുള്ള അതിന്റെ സംഗമത്തിനു മുകളിൽ ൩൫ മയിൽ ദൂരംവരെ വള്ളത്തിൽ സഞ്ചരി

ക്കാവുന്നതും ആകുന്നു അതു മററു അനെകം അരുവികളുമായിചെൎന്നു പമ്പയുടെ മുഖത്തിനു ൧൫ മയിൽ ദൂകളിൽവച്ചു അതിലെക്കു കൂടുകയും പിന്നീടു അതിൽനിന്നും പിരിഞ്ഞു അനേകം കൈവഴികളായിട്ടു വെമ്പനാട്ടു കായലിലെക്കു വിഴുകയും ചെയ്യുന്നു.

൧൩-ൽ ൧ മീനച്ചൽ ആറു, കൊടയത്തൂർ, കടമുരുട്ടി മുതലായ മലകളിൽനിന്നും പുറപ്പെടുന്ന അനേകം അരുവികൾ ഒന്നായി ചേൎന്നുണ്ടായിട്ടുള്ളതാകുന്നു.

൨. അതിന്റെ ഗതി ചൊവ്വില്ലാത്തതാകുന്നു എന്നു വരികിലും ആകപ്പാടെ നോക്കുമ്പൊൾ തെക്കുപടിഞ്ഞാറായിട്ടാകുന്നു.

൩. അതു അനേകം ചെറിയ കൈവഴികളായി തിരിഞ്ഞു വെമ്പനാട്ടു കായലിലെക്കു വീഴുന്നു.

൪. അതിന്റെ കരകൾ മിക്കയിടത്തും ഉയൎന്നു തൂക്കായിട്ടുള്ളവയും ചാലും ഏററം ഇടുക്കായിട്ടുള്ളതും ആകുന്നു.

൫. അതിന്റെ ചാലു വളരെ ദൂരംവരെക്കും മണലായിട്ടുള്ളതാകുന്നു.

൬. അതിന്റെ മുഖംമുതൽ ൨൬ മയിൽ മുകളിലൊളവും ചെറു വള്ളങ്ങളിൽ സഞ്ചരിക്കാവുന്നതു കൂടാതെ ഏകദേശം അതിന്റെ ആരംഭം മുതൽക്കു തന്നെ ചങ്ങാടങ്ങൾ ഇറക്കിക്കൊണ്ടു വരാവുന്നതും ആകുന്നു.

൧൪-ൽ ൧ മൂവാററുപുഴ ആറു അറക്കുളത്തിനു മേലുള്ള മലകളിൽനിന്നും പുറപ്പെടുന്നു, അതിൽ വടക്കുനിന്നും വരുന്ന അനേകം കൈവഴികൾ ചെന്നുകൂടുന്നു, അവയിൽ വലുതായിട്ടുള്ളതു മൂവാററുപുഴ ദേശത്തുവച്ചു അതിലെക്കു കൂടുന്നു.

൨. അതിന്റെ ഗതി ഒന്നാമതു ൩൪ മയിൽ ദൂരംവ

രെക്കും വടക്കുപടിഞ്ഞാറായും പിന്നീടു എട്ടൊ പത്തൊ മയിൽ ദൂരത്തോളവും വളഞ്ഞു പടിഞ്ഞാറോട്ടും അതിന്റെ ശേഷം തെക്കുപടിഞ്ഞാറായിട്ടും ഒടുക്കം തെക്കുപടിഞ്ഞാറെ കോണിൽനിന്നു അല്പം തെക്കോട്ടു മാറിയും ആകുന്നു.

൩. അതു അനേകം കൈവഴികളായി പിരിഞ്ഞു വെമ്പനാട്ടു കായലിലെക്കു വീഴുന്നു.

൪. അതിന്റെ കരകൾ മുഖം മുതൽ ൫൦ മയിലിനുള്ളിൽ തൂക്കെ ഉയൎന്നിട്ടുള്ളവയാകുന്നു.

൫. അതിന്റെ ചാലു ഒന്നാമത്തെ ൩൦ മയിൽ ദൂരംവരെ അഗാധവും പാറയും ശേഷം മണലും ആയിട്ടുള്ളതാകുന്നു.

൬. അതിൽ വൎഷകാലത്തു മുകളിൽ ൪൩ മയിൽ ദൂരം വരെക്കും ചിലപ്പോൾ അതിൽ അധിക ദൂരത്തിലും വള്ളങ്ങളിൽ സഞ്ചരിക്കാവുന്നതാകുന്നു. മലകളിൽ അതിന്റെ ഒഴുക്കു അതിവേഗമായും അതിന്റെ മുഖത്തുനിന്നു ൨൫ മയിൽ മുകളിൽതുടങ്ങി കൂററ ശാന്തമായും തീരുന്നു

൭൫-ൽ ൧ പെരിയാറു തിരുവിതാംകോട്ടു സംസ്ഥാനത്തുള്ള നദികളിൽവെച്ചു ഏററവും വലുതായിട്ടുള്ളതെന്നു മാത്രവുമല്ല പശ്ചിമതീരത്തുള്ള ഒരു നദിയും അതിനെക്കാൾ വലുതായിരിക്കുമെന്നു വിചാരിപ്പാനില്ലാത്തതും ആകുന്നു ആയതു സഹ്യന്റെ ഏററവും ഉയൎന്ന ഭാഗങ്ങളിൽനിന്നു പുറപ്പെടുകയും ആ മലകളിൽനിന്നും ഉണ്ടാകുന്ന മററു അനേക അരുവികൾ ഇതിലേക്കു ചേൎന്നു വൎദ്ധിച്ചു തീരുകയും ചെയ്യുന്നു.

൮. അതിന്റെ ഗതി അതിന്റെ മുഖത്തുനിന്നു ഏകദേശം ൩൫ മയിൽ മുകളിൽ വരുന്നതുവരെ വടക്കെ

ട്ടം വടക്കെ പടിഞ്ഞാറൊട്ടം വളഞ്ഞു ദുൎഘടമായും പിന്നീട ഏകദേശം ൪൦ മയിലൊളവും തെക്കെപടിഞ്ഞാറായും അതിന്റെ ശെഷം താഴെ അതു പല കൈവഴികളായി തിരിയുന്നതുവരെ വടക്കെപടിഞ്ഞാറായുള്ള മുമ്പിലത്തെ ഗതിയെ അനുസരിച്ചും ആകുന്നു.

അതിന്റെ മുഖത്തിനു ഏകദേശം ൧൫ മയിൽ മുകളിൽ വച്ചു അതു രണ്ടു വലിയ കൈവഴികളായി പിരിഞ്ഞു താഴെ വന്നതിന്റെ ശെഷം അനെകം ചെറിയ തോടുകളായി തിരിയുന്നു അവയിൽ പ്രധാനമായ ഒന്നു വടക്കെപടിഞ്ഞാറായി ഒഴുകി ഒരു വിസ്താരമുള്ള കായലിലെക്കും മറെറാന്നു തെക്കൊട്ടു തിരിഞ്ഞു അവസാനത്തിൽ അനേകം തോടുകളായി പിരിഞ്ഞു വരാപ്പുഴെക്കു താഴെയുള്ള കായലിലെക്കും മൂന്നാമത്തെതു തെക്കൊട്ടു തന്നെ തിരിഞ്ഞു ഒഴുകി തൃപ്പൂണിത്തുറെക്കു താഴെയുള്ള കായലിലെക്കും വീഴുന്നു.

൭. പെരിയാററിന്റെ കരകൾ താണ പ്രദേശത്തും അവിടവിടെ ഉയൎന്നു ഏററവും ചായ്വും ഉടവും ഉള്ളവയായിരിക്കുന്നു അവ ആററുമുഖപ്പിൽ നിന്നു ഏകദേശം ൨൦ മയിൽ താഴെ വരെ അതിലെ വെള്ളം പായിക്കാൻ തക്കവണ്ണവും താണും മലയിൽ തമ്മിൽ അടുത്തുനില്ക്കുന്ന ഉയൎന്ന കുന്നുകളും ആകുന്നു.

൮. അതിന്റെ ചാല്വ മലയിൽ കാട്ടുപ്രദേശത്തു വളരെ ദൂരംവരെയും പാറയൊ കല്ലൊ ആയിട്ടുള്ളതും താഴെ മണലും മുപെം സമീപിച്ചു ഒഴുക്കോടുകൂടി വന്നിട്ടുള്ള എക്കലും ആകുന്നു അതിന്റെ മുഖത്തൊട്ടു സമീപിക്കുമ്പൊൾ ചിലടത്തു ചാലിന്ന അര മയിലിലും അധികം വിസ്താരം ഉണ്ടു.

൧. അതിൽ കൂടിയും അതിൻെറ പ്രധാന കൈവഴിയാകുന്ന ഇടമലയാററിൽ കൂടിയും മുകളിലെക്ക ൧൦ മയിൽ ദൂരം വരെക്കും ചെറിയ കപ്പലുകളെ കൊണ്ടു പൊകാവുന്നതാകുന്നു. അതിൻ മുകളിൽ അനെകം കയങ്ങൾ ഉള്ളവററ പൂൎണ്ണമാക്കി തിക്കയും മലകളിൽ കൂടി ഒഴുകുമ്പൊൾ അതിൻെറ ഒഴുക്ക ഭയങ്കരമായ പാച്ചിലൊടു കൂടിയും മൈതാനങ്ങളിൽ എത്തുമ്പൊൾ ശാന്തമായി തിന്നു സാവധാനത്തിൽ സമുദ്രത്തിലെക്ക ഒഴുകുകയും ചെയ്യുന്നു.

൨. അതിൻെറ ആരംഭത്തിങ്കൽ അനേകം ചെറിയ അരുവികൾ ഉള്ളതു കൂടാതെ മലകളെ വിട്ടതിൻെറശെഷവും ചിലടത്തു നീർ വീഴ്ചകൾ ഉള്ളതാകുന്നു.

൩. പെരിയാററിലെക്ക വന്നുകൂടുന്ന കൈവഴികളും തൊടുകളും മീൻലായും, ചെത്തൊണിയും, പെരിങ്ങക്കട്ടയും, മുദാപ്പള്ളിയും, കൂട്ടാമ്പാറയും, ഇടമലയും, മററും ആകുന്നു.

൯. കായലുകൾ

൧൧. ഒരുകായൽ തിരുവനന്തപുരത്തിനു സമീപം തുടങ്ങി പടിഞ്ഞാറെ കടൽ തീരത്തൊടു ശരിയായി നീളത്തിൽ പെരിയാററിൻെറ വിസ്തീൎണ്ണമായുള്ള മുഖംവരെ ചെന്നു വടക്കെ അത്ത്രത്തി കടന്നു പിന്നെയും വടക്കോട്ടു പോയിരിക്കുന്നു.

൧൨. അവയുടെ മുകൾ പരപ്പിൻെറ ആകെയുള്ള വിസ്താരം ഏകദെശം ൪൫൨ ചതുരശ്ര മയിലാകുന്നു.

൧൩. അവ തമ്മിൽ വള്ളംപൊകുന്നതായ തോടുകളാൽ സംബന്ധിക്കപ്പെട്ടിരിക്കുന്നു - ഇപ്രകാരമുള്ള ജലമാൎഗ്ഗത്തിനു വക്കലെ കുന്നിനാൽ ആറു മയിൽ വഴി

വിരൊധം വന്നിട്ടുള്ളതല്ലാതെ മററു ഒരെടത്തും യാതൊരു തടങ്ങൽ ഇല്ലാത്തതും ആകുന്നു.

൯. അവ പലപ്രകാരെണ ആകൃതിഭെദമുള്ളവയാകുന്നു കിഴക്കെപടിഞ്ഞാറായി കിടക്കുന്ന അഷ്ടമുടിക്കായൽ ഒഴികെ ശെഷം വലുതായുള്ള കായലുകളുടെ കിടപ്പു തെക്കു വടക്കു ഏങ്കോണിച്ചാകുന്നു.

൧൦. അവയിൽ ചിലതു ആററുമുഖങ്ങൾ വിസ്തീൎണ്ണമാകപ്പെട്ടവ മാത്രമാകുന്നു അവയിൽ വലുതായിട്ടുള്ളതു വിസ്താരമുള്ളതായി തീൎന്നിരിക്കുന്നതു അനെകം ആറുകളിലെയും തൊടുകളിലെയും വെള്ളങ്ങൾ ചെന്നു കൂടുന്നതിനാലാകുന്നു.

൧൧. അവ ഇടക്കായുള്ള അഴികളിൽകൂടി സമുദ്രത്തിലെക്കു വീഴുന്നു – തിരുവിതാംകൊട്ടു സംസ്ഥാനത്തുള്ള പ്രധാന അഴികൾ വടക്കു പെരിയാററിന്റെ മുഖവും കായംകുളത്ത അഴിയും കൊല്ലത്ത അഴിയും ആകുന്നു.

൧൨. അവ സാമാന്യമായി അഗാധമില്ലാത്തവയാകുന്നു എങ്കിലും ചെറിയ കപ്പലുകളെ കൊണ്ടുപൊകുന്നതിനു മതിയായ ആഴം ഉള്ളവയാകുന്നു – കായലുകളുടെയും അവയെ തമ്മിൽ സംബന്ധിപ്പിക്കുന്ന തൊടുകളുടെയും എല്ലാ ഭാഗങ്ങളിലും വള്ളത്തിലും ബൊട്ടിലും സഞ്ചരിക്കാവുന്നതാകുന്നു.

൧൩. വെലിയെററംകൊണ്ടു സമുദ്രം പൊങ്ങി അഴികളിൽകൂടി കായലുകളിലെക്കു കടക്കുന്നു അവയിൽ വലുതായിട്ടുള്ളതു ശരാശരിക്കു എകദെശം രണ്ടു അടിവരെ പൊങ്ങുന്നു ൟ എററത്തിന്റെ അതിയായ ഉയരം മൂന്നു അടി ആകുന്നു അതിന്റെ ഒഴുക്കു ഒരു മണിക്കൂറിനിടയിൽ രണ്ടര മയിൽ ദൂരംവരെ പായുന്നു.

൧൪. കടലിലെ ഏററം ചെല്ലുന്ന കായലിലെ വെ
ള്ളത്തിനു ഏറെക്കുറെ ഉപ്പുരസം ഉള്ളതാകുന്നു എന്നാ
വഷ്കാലത്തു കായല്പുകളിൽ വെള്ളംപൊങ്ങി അഴിക
ളിൽകൂടി സമുദ്രത്തിലെക്കു ഒഴുകുമ്പൊൾ കടലിലെ വെ
ള്ളം കായലിലെക്കു കയറുവാൻ പാങ്ങില്ലായ്കകൊണ്ട
അപ്പോൾമാത്രം കായലിലെ വെള്ളത്തിനു ഉപ്പു കു
ഞ്ഞിരിക്കും.

൧൫. കായല്പുകളുടെ ചാല്പുകൾ ഇരുണ്ട നെമ്മ
യുള്ള മണ്ണാകുന്നു.

൧൬. വഷ്കാലങ്ങളിൽ കായല്പുകളിൽ വെള്ളം ക
ഞ്ഞു താണ കുന്നുകളുടെ അടിവാരങ്ങളിൽപോലും ഒ
കിച്ചെന്നു നില്ക്കയും അപ്പൊൾ ആ വെള്ളത്തൊട
ടിയുള്ള എക്കൽ അവിടെ അടികയും ചെയ്യുന്നതുകൊ
ണ്ടു കുറെ കാലത്തെക്കു ആ നിലങ്ങൾ വിളവുള്ളവയാ
യി തീരുന്നു.

൧൭. ഏററവും വടക്കുള്ള കായല്പുകളുടെ കരകൾ
രന്നു ചിലടത്തു മണലും മററു ചിലടത്തു ചളിയും ആ
ന്നു എന്നാൽ തെക്കെ ദിക്കിലുള്ള കായല്പുകളുടെ തിര
ൾ ഉയൎന്നു സമഭൂമിയും ചിലടത്തു ത്തുക്കെ ഉറപ്പ
യുള്ള ചെറിയ മലകളും ആകുന്നു.

൧൮. കായലോരങ്ങളിൽ അനവധി തെങ്ങുകളും
ററു ചെറിയ വൃക്ഷങ്ങളും നീച്ചെടികളും കോരമ്പുല്പു
ളും തിങ്ങി നിറപ്പുള്ളതാകുന്നു.

൧൯. കായല്പുകളിൽ ആമ്പൽ മുതലായി മററു ന
ച്ചെടികളും പേഴംപുല്പുകളും ഇടക്കിടെ നില്പുള്ളത
കുന്നു.

൱൬. കായലുകളിൽ കൊക്ക നീൎക്കാക്ക മുതലായി അനേകം മാതിരി പക്ഷികളെ കാണ്മാനുള്ളതു കൂടാതെ പലവിധത്തിലുള്ള മത്സ്യങ്ങളും മുതലകളും ഉള്ളതാകുന്നു.

൱൭. ഉയൎന്ന പ്രദേശങ്ങളിലാകട്ടെ മലകളിലാകട്ടെ വലുതൊ സാരമുള്ളതൊ ആയ യാതൊരു പൊയ്കയും കാണ്മാനില്ല പെരിയാറു സമീപിച്ചു മലകളുടെ ഇടകളിൽ അനേകം വിധത്തിലുള്ള ചെറിയ തടാകങ്ങളം ഉള്ളതാകുന്നു.

൱൮. പ്രധാനപ്പെട്ട കായലുകളുടെ പെരുകളും അവയുടെ വിസ്താരങ്ങളും താഴെ പറയപ്പെട്ടിരിക്കുന്നു.

| പെരുകൾ | പരമാവധി ദൈൎഘ്യം | പരമാവധി വിസ്താരം | ശരാശരി വിസ്താരം | ഉള്ളളവു |
|---|---|---|---|---|
| | മയിൽ | മയിൽ | മയിൽ | ചതുരശ്ര മയിൽ |
| അഞ്ചുതെങ്ങിൽ കായൽ | ൭൮ | ൮\|\| | \|\|\| | ൱ |
| കൊല്ലത്തു സമീപം അഷ്ടമുടി കായൽ | ൭൦ | ൯ | ൮. | ൮൦ |
| കായംകുളത്തു കായൽ | ൭൯ | ൪ | ൭\| | ൮൩ |
| ആലപ്പുഴെ സമീപം വെമ്പനാട്ട കായൽ | ൩൮ | ൯ | ൧ | ൬൯ |
| കൊടുങ്ങല്ലൂർ കായൽ | ൯ | ൫ | \|\| | ൭൦ |
| ചെറിയ കായലുകൾ | ൦ | ൦ | ൦ | ൭൬ |
| ആകെ | ... | ... | ... | ൭൫൬ |

## ൧൦. സമുദ്രതീരം

൮൩. തിരുവിതാംകോട്ട സമുദ്രതീരം ചൊവ്വായിട്ടുള്ളതാകുന്നു ൟ തീരത്തിന്നു ഉൾക്കടലും മററും ഇല്ലായ്കയാൽ ഒരിടത്തുപോലും കോട്ടം ഭവിച്ചിട്ടില്ല.

൮൪. തിരുവിതാംകോട്ട സമുദ്രതീരത്തിന്നു അല്പം അകലെ സമുദ്രത്തിൽ അനേകം സ്ഥലങ്ങളിൽ വലുതായുള്ള കല്പലകളെ നിൎത്തുന്നതിന്നു പാങ്ങുള്ളതാകുന്നു,

൮൫, തീരം സമുദ്രത്തിലെക്ക ഉന്തിനില്ക്കുന്ന സ്ഥലങ്ങൾ കന്യാകുമാരി മുട്ടം തങ്കച്ചേരി ഇവകൾ മാത്രം ആകുന്നു. എന്നിൽ അവയിൽ ഒന്നും മുനമ്പ അല്ലാത്തതും ആകുന്നു.

൮൬. കന്യാകുമാരി തീരം ഉറപ്പും ദൃഢവുമായിരിക്കുന്നതു കൂടാതെ തൂക്കായി ഉയരം കുറഞ്ഞ പാറകൾ സമുദ്രത്തിൽ അവിടവിടെ കുറെ ദൂരംവരെക്കും കിടപ്പുള്ളതാകുന്നു.

൮൭. ആ കോടിയിൽനിന്നും പടിഞ്ഞാറോട്ടും വടക്കോട്ടും ഉള്ള തീരം ഏകദേശം ൯൫ മയിൽ ദൂരംവരെ ചിലടത്തു തൂക്കായും മററു ചിലടത്തു ഇടവിട്ടും ഇരിക്കുന്നു.

൮൮. കന്യാകുമാരി കോടിയിൽനിന്നു പതിനെട്ടും മുപ്പത്തെട്ടും മയിലുകൾക്കു അകലെ മുനമ്പുകൾ തള്ളിനില്പുള്ളതും അവയുടെ ശുദ്ധമായുള്ള അടിവാരങ്ങളിൽ അലകൾ വന്നു അടിക്കുന്നതും ആകുന്നു.

൮൯. ൟ കോടിയിൽനിന്നു ഏകദെശം ൪൦ മയിൽ വടക്കു വരെയുള്ള ഉന്തിനില്ക്കുന്ന കുന്നുകളുടെ കൊട്ടുമുടികൾ കടലിലെക്ക കവിഞ്ഞു നില്പുള്ളതാകുന്നു.

൯൦. ഉയൎന്ന കടൽക്കരെ അഷ്ടമുടിക്കായലിന്റെ തെക്കെ കരവരെ ചെന്നിട്ടുള്ളതാകുന്നു.

൯൧. അവിടെനിന്നു വടക്കോട്ടുള്ള കടൽതീരം താണു പരന്നതും ചിലടത്തു മണൽ മാത്രമായുള്ളതും അതിനു അരയ്ക്കാൽ മയിലിൽ അധികം വീതിയില്ലാത്തതായി അടുത്തുള്ള കായലിൽനിന്നും സമുദ്രത്തെ വേർതിരിക്കുന്നു.

൯൨. സമുദ്രക്കരയിൽനിന്നും മൂന്നു മയിൽ അകലെ വെമ്പനാട്ടു കായലിന്റെ തെക്കെ അറ്റത്തിക്കു നേരെ തുടങ്ങി ഒരു ചളിത്തിട്ടു കടൽതീരത്തോടു ശരിയായി നീളത്തിൽ ൧൦ മയിൽ തെക്കോളവും പോയിട്ടുള്ളതാകുന്നു.

൯൩. ഈ ചളിത്തിട്ടെക്കും കടൽക്കരെക്കും മദ്ധ്യെ ൨൦ മാറ അഗാധം ഉള്ള വെള്ളത്തിൽ കടലിലെ യാതൊരു തള്ളലും ഉപദ്രവവും കൂടാതെ കപ്പലുകളെ ഓടിക്കാവുന്നതാകുന്നു.

൯൪. ഈ ചളിത്തിട്ട ഒട്ടും ഉറപ്പില്ലാത്തതാകയാൽ തിരകളാൽ അടിപെട്ടുപോകുന്നതിനു എളുപ്പം ഉള്ളതാകുന്നു.

൯൫. പെരിയാറിന്റെ വടക്കെ കൈവഴിയുടെ മുഖത്തിനു നേരെ സമുദ്രത്തിൽ കുറെ ദൂരംവരെക്കും പാറകൾ മുങ്ങിക്കിടപ്പുള്ളതായി കാണപ്പെടുന്നു.

൯൬. ഈ സമുദ്രതീരത്തു മിക്കയിടങ്ങളിലും അനവധി വൃക്ഷങ്ങൾ നില്പുള്ളതാകുന്നു.

൯൭. തെക്കെ അററത്തു തുക്കായുള്ള സമുദ്രവീതിക്കു പറയാറ, താമ്രവൎണ്ണി, നെയ്യാറ, കരമന ആറ, വാമനപുരം, ഇങ്ങനെയുള്ള നദിമുഖങ്ങളാൽ അല്പം കോട്ടങ്ങൾ ഭവിച്ചിട്ടുണ്ടു.

൯൮. ഇവയിൽ ആദ്യത്തേതും ഒടുവിലത്തേതും നദികൾ സമുദ്രത്തോടു അടുക്കുമ്പോൾ ചെറുതായുള്ള കാ

യലുകളായി തീരുന്നു അതുകൊണ്ടു കരമാർഗ്ഗത്തിനു
ല്പം തടങ്ങൽ ഉള്ളതാകുന്നു.

൯൯. വടക്കെ ഏററവും പരപ്പായുള്ള തീരത്തിന്റെ
സമീപത്തുള്ള അഷ്ടമുടി കായംകുളം കൊടുങ്ങല്ലൂര
ലായ കായലുകൾക്കു ചെറുതരത്തിലുള്ള കപ്പലുക
കൊണ്ടു പൊകാവുന്നതായി അഗാധമില്ലാത്ത അഴിക
ഉള്ളതാകുന്നു.

൧൦൦ തീരത്തിൽ ഏതാനും സ്ഥലം സമുദ്രം ആക്ര
ച്ചിട്ടുള്ളതും ആയതു കായംകുളത്തു അഴിക്കു വടക്കെ
ക്കുന്നപ്പുഴെ തീരത്തിൽ മുമ്പിൽ പണിചെയ്യിച്ചിട്ടു
യിരുന്ന ഭവനങ്ങൾക്കൊ മററൊ നാശംവന്നു അ
യുടെ കല്പണികൾ ഇന്നും കടലിൽ കാണ്മാനുള്ളതും
കുന്നു.

൧൦൧. തിരുവിതാംകൊട്ടു സംസ്ഥാനത്തു കടലി
വേലിയെററത്തിന്റെ ഏററിറക്കം ഗതിയിലും
ത്തിലും വളരെ ക്രമം തെററിയിട്ടാകുന്നു.

൧൦൨. ഏററം ചിലപ്പൊൾ നാലു മണിക്കൂറുവ
നില്ക്കുന്നു.

൧൦൩. വെള്ളപ്പൊക്കം പതിവായിട്ടു വളരെ കുറ
ളും ആയതിന്നെ മിക്കപ്പൊഴും തീരെ അറിവാൻ പാടി
ത്തതും ആകുന്നു.

൧൦൪ ഏററത്തിന്റെ അതിയായുള്ള പൊക്കം
അടിയും ശരാശരിക്കു ൧൨ അംഗുലവും ആകുന്നു.

൧൧. ദ്വീപുകൾ

൧൦൫. വലുതായുള്ള കായലുകളിൽ ഒരു മാതിരിയി
വലിപ്പംഉള്ള അനേകം ദ്വീപുകളും തുരുത്തുകളും ഉ
താകുന്നു.

൧൦൬. തിരുവിതാംകോട്ട സംസ്ഥാനത്തേക്ക ചേന്നതായി ഒരു ദ്വീപും സമുദ്രത്തിൽ ഇല്ല.

൧൦൭. പമ്പയിലും പെരിയാററിലും ഉള്ളതുപോലെ വലിയ ആറുകളിൽ പല മാതിരിയിൽ ഉള്ള അനേകം ദ്വീപുകൾ കാണ്മാനുണ്ട.

## ൧൨. ദേശാവസ്ഥ

൧൦൮. തിരുവിതാംകോട്ട സംസ്ഥാനത്തെ ശീതോഷ്ണാവസ്ഥ സമുദ്രനിരപ്പിൽനിന്നുള്ള ദേശസ്ഥിതിയുടെ ഔന്നത്യത്തിന്റെ ക്രമത്തിനു തക്കവണ്ണം ആകുന്നു.

൧൦൯. മലകളിലെ ശീതോഷ്ണാവസ്ഥ അവകളുടെ അടിവാരത്തിലുള്ള ജലദോഷ്ണത്തിന്റെ ഡിഗ്രി മുതൽ അവയുടെ അഗ്രഭാഗങ്ങളിൽ മഞ്ഞു ഉറയ്ക്കുന്നതായ ഏതാനം ഡിഗ്രിവരെ ക്രമേണ ഭേദപ്പെടുന്നതാകുന്നു.

൧൧൦. താണപ്രദേശത്തെ ദേശാവസ്ഥ തെക്കെ ഇൻഡ്യായിൽ കിഴക്കെ തീരത്തിലുള്ളതിനെക്കാൾ അധികം ശരപ്പും ഉഷ്ണകരവുമായിട്ടുള്ളതാകുന്നു എന്നാൽ ആയതു ചിലപ്പോൾ അല്പം ഭേദപ്പെടുകയും ചെയ്യുന്നു.

൧൧൧. സംവത്സരത്തെ സാധാരണമായി വേനൽ വഷം ശൈത്യം ഇങ്ങിനെ മൂന്നു കാലങ്ങളായി വിഭാഗിച്ചിരിക്കുന്നു.

൧൧൨. വേനൽ മീനമാസം മുതൽ ഇടവമാസം വരെ ആകുന്നു.

മലയാം സംവത്സരത്തിനു ശരിയായ തമിഴ മാസങ്ങളും ഇംഗ്ലീഷു മാസങ്ങളും താഴെ പറയപ്പെട്ടിരിക്കുന്നു.

| മലയാം മാസം | | തമിഴമാസം | ഇംഗ്ലീഷു മാസം | |
|---|---|---|---|---|
| ചിങ്ങം | (സിംഹം) | ആവണി | ആഗസ്റ്റു | ൧൭നു |
| കന്നി | (കന്യകാ) | പുരട്ടാതി | സപ്ടംബെർ | ൧൭നു |
| തുലാം | (ത്രാസു) | അല്പശി | ഒക്ടോബെർ | ൧൭നു |
| വൃശ്ചികം | (തേൾ) | കാൎത്തികാ | നവംബെർ | ൧൬നു |
| ധനുഃ | (വില്ലു) | മാൎകഴി | ഡിസംബെർ | ൧൬നു |
| മകരം | (മാൻ) | തൈ | ജനവരി | ൧൫നു |
| കുംഭം | (കുടം) | മാശി | ഫിബ്രുവരി | ൧൧നു |
| മീനം | (മീൻ) | പങ്കുനി | മാൎച്ച | ൧൪നു |
| മേടം | (ആടു) | ചിത്തിര | എപ്രിൽ | ൧൧നു |
| ഇടവം | (കാള) | വൈകാശി | മെയി | ൧൪നു |
| മിഥുനം | (വീണ) | ആനി | ജൂൻ | ൧൫നു |
| കൎക്കടകം | (ഞണ്ടു) | ആടി | ജൂലായി | ൧൬നു |

൧൧൫. വൎഷകാലം മിഥുനമാസം മുതൽ തുലാമാസം വരെ ആകുന്നു.

൧൧൬. ശൈത്യകാലം വൃശ്ചികമാസം മുതൽ കുംഭമാസംവരെ ആകുന്നു.

൧൧൭. സംവത്സരത്തെ ആറു ഋതുക്കളായിട്ടു ഭാഗിച്ചിരിക്കുന്നു.

| | | |
|---|---|---|
| മീനം മേടം | ... ... | വസന്തകാലം |
| ഇടവം മിഥുനം | ... ... | ഗ്രീഷ്മകാലം |
| കൎക്കടകം ചിങ്ങം | ... ... | വൎഷകാലം |
| കന്നി തുലാം | ... ... | ശരൽകാലം |
| വൃശ്ചികം ധനുഃ | ... ... | ഹേമന്തകാലം |
| മകരം കുംഭം | ... ... | ശിശിരകാലം |

൧൧൩. തെക്കപടിഞ്ഞാറു നിന്നും ഉള്ള വൎഷം തിരുവിതാംകൂർ കരയിൽ അധികമായിട്ടും വടക്കു കിഴക്കുനിന്നും ഉള്ളതു അല്പമായിട്ടും വൎഷിക്കുന്നു.

൧൧൪. മെൽപ്പറയപ്പെട്ട ഒന്നാമത്തെ വൎഷം ഏകദേശം ഇടവമാസം ആദ്യംമുതൽ കന്നിമാസം അവസാനംവരെ നില്ക്കുന്നു.

൧൧൫. ആയതു കൂടക്കൂടെ ഇടിയും മിന്നലുമായി വരികയും ആ കാലം വൎഷം മഹാ കഠിനമായിരിക്കയും ചെയ്യുന്നു.

൧൧൬. ഈ കഠിനമായുള്ള വൎഷകാലത്തു അല്പങ്ങളായുള്ള പ്രാണികളെ തീരെ കാണ്മാനില്ലാതെ ആയിപ്പോകയും ഈച്ച ഉറുമ്പു മുതലായവ ഒക്കെയും അതിയായ ഈൎപ്പത്താൽ നശിച്ചുപോകയും പക്ഷികൾ അധികം സൌഖ്യസ്ഥലങ്ങളിലേക്കു മാറിപ്പോകയും ചെയ്യുന്നു.

൧൧൭. കന്യാകുമാരിക്കു സമീപം ഉള്ള പ്രദേശങ്ങളിൽ ഈ വൎഷം കൂടക്കൂടെയുള്ള ഒരു ചാററമഴയെന്നു മാത്രമെ വിചാരിക്കപ്പെടുന്നുള്ളു.

൧൧൮, തെക്കു പടിഞ്ഞാറു നിന്നും കോൾ കൊണ്ടു വൎഷിക്കുന്ന കാലത്തു വൎഷമുള്ള ദിവസങ്ങൾ ശരാശരിക്കു ആ കാലത്തിന്റെ നേർ പാതിയായ ൮൫ ദിവസങ്ങൾ ആകുന്നു.

൧൧൯. ഈ വൎഷത്തിന്റെ ൨൦ സംവത്സരത്തെ വെള്ളം വീഴ്ചയുടെ കണക്കു നോക്കിയതിൽ ൪൧ അംഗുലമായിരുന്നു.

൧൨൦. വടക്കു കിഴക്കു നിന്നും ആരംഭിക്കുന്ന വൎഷം തിരുവിതാംകോട്ടു സംസ്ഥാനത്തിൽ തുലാം വൃശ്ചികമാസങ്ങളിൽ ഉണ്ടാകുന്നു.

൧൨൪. ൟ കാലത്തു വർഷമുള്ള ദിവസങ്ങൾ ശരാശരിക്കു തുലാമാസത്തിൽ ൧൬-ം വൃശ്ചികമാസത്തിൽ ൧൨-ം ആകുന്നു.

൧൨൫. ൟ രണ്ടു മാസങ്ങളിലായിട്ടു ൧൮ അംഗുലം മഴ വീഴുന്നു.

൧൨൬. ആണ്ടിൽ ശേഷം മാസങ്ങളിലെ മഴ വീഴ്ച ശരാശരിക്കു ഏകദേശം ൧൦ അംഗുലം ആകുന്നു.

൧൨൭. ആണ്ടുതോറും ഉള്ള മഴ വീഴ്ചയുടെ ൨൦ ആണ്ടത്തെ അന്തരത്തെ സൂക്ഷ്മമായി നോക്കിയതിൽ ൬൮|| അംഗുലം ആയിരുന്നു.

൧൨൮. തിരുവിതാംകോട്ടു സംസ്ഥാനത്തു തിങ്ങൾ മഹാവർഷം റിക്കാർട്ടുംപ്രകാരം ഇംഗ്ലീഷു വർഷം ൧൮൭൨ാമാണ്ടിൽ സംഭവിച്ചതായും അപ്പോൾ മെ മാസത്തിൽ ൩൮ അംഗുലത്തിലും അധികം വർഷിച്ചിരിക്കുന്നതായും കാണപ്പെടുന്നു.

൧൨൯. അല്പമായുള്ള തിങ്ങൾ വർഷം ഉണ്ടാകുന്നതു കുംഭമാസത്തിൽ ആകുന്നു അപ്പോഴത്തെ മാസവിതാന്തരം അര അംഗുലം മാത്രമാകുന്നു.

൧൩൦. ഇരുപതു സംവത്സരങ്ങളിലെ റിക്കാർട്ടു സൂക്ഷ്മമായി നോക്കിയതിൽ അവയിൽ ഒമ്പതു വർഷത്തെക്കു ഫിബ്രുവരിമാസത്തിൽ തീരെ മഴയുണ്ടായിട്ടില്ലാത്തതായി കണ്ടിരിക്കുന്നു.

൧൩൧. ചിലപ്പോൾ ജനുവരിമാസത്തിലും മെൽപ്രകാരം കാണപ്പെടുന്നു എങ്കിലും മഴയില്ലാതെ ഉള്ളതു വളരെ ചുരുക്കമാകുന്നു.

൧൩൨. അതിയായുള്ള ഉഷ്ണം ഏപ്രിൽമാസത്തിൽ സംഭവിക്കുന്നു ആ മാസത്തെ ഉഷ്ണാവസ്ഥ രജിസ്തരി

ൻപ്രകാരം ഫാറൻ ഹീററിന്റെ ഉഷ്ണഗ്രാഹിയന്ത്രത്തിൽ ൯൧ ഡിഗ്രിയായിരുന്നു.

൧൩൩. ഉഷ്ണം ഏററവും കറവായുള്ളതു ഡിസമ്പ്രമാസത്തിൽ ആകുന്നു അപ്പോൾ ആയതു മെപ്പടി യന്ത്രത്തിൽ ൬൪ ഡിഗ്രിവരെ താഴെ ആയിരുന്നു.

൧൩൪. ആണ്ടടക്കം ഉള്ള തിരുവനന്തപുരത്തെ ശീതോഷ്ണം മെല്പടി ഫാറൻ എന്ത്രത്തിന്റെ ൭൯ ഡിഗ്രിക്കു അല്പം താഴെ ആയിരുന്നു.

൧൩൫. ധനുമാസം മുതൽ ഇടവമാസംവരെ ഉള്ള ദിവസങ്ങളിൽ മദ്ധ്യാഹ്നസമയം ഉൾപ്രദേശങ്ങളിലെ ഉഷ്ണം ഏററവും അധികമാകുന്നു അതു സമുദ്രതീരം സമീപിച്ചു ശാന്തവും തണുപ്പും ഉള്ള കടൽക്കാററിനാൽ വളരെ ശീതളമാക്കുകയും ചെയ്യുന്നു. ആ കാററു ദിവസംതോറും രാവിലത്തെ സമയം പതിവായി തുടങ്ങുകയും ചെയ്യുന്നു.

൧൩൬. കടൽക്കാററു വടക്കുനിന്നും പടിഞ്ഞാറോട്ടും ചിലപ്പോൾ തെക്കു പടിഞ്ഞാറായിട്ടും ചുററി അടിക്കുന്നു അതു ചില സമയം കഠിനമായിട്ടും അടിക്കുന്നുണ്ടു ആയതു ഒരുപോലെ അല്ലെങ്കിലും ആണ്ടടക്കം എല്ലായിപ്പോഴും ഉള്ളതാകുന്നു.

൧൩൭. ഉഷ്ണകാലത്തു ദിവസങ്ങളുടെ ഉദയാസ്തമനസമയങ്ങൾ ശാന്തവും സുഖകരവുമായുള്ളവയാകുന്നു.

൧൩൮. ശീതകാലത്തു പർവ്വതങ്ങളുടെ താഴ്വരകളോടു സമീപിച്ചുള്ള ദേശങ്ങളിൽ അധികമായി മഞ്ഞും മഞ്ഞുകട്ടികളും വിനെ പെട്ടെന്നു അവസ്ഥഭേദം ഉണ്ടാകുന്നതാകകൊണ്ടു അവ വളരെ സുഖവിരോധങ്ങളായുള്ളവയാകുന്നു.

൧൩൯. വടക്കും കിഴക്കും നിന്നുള്ള കരക്കാററു വൃശ്ചികമാസം മുതൽ കുംഭമാസംവരെ ഉണ്ടാകുന്നു ചിലപ്പോൾ അതു ഒരു മാസം മുമ്പു കൂട്ടി തുടങ്ങി ഇടവമാസം വരെ നില്ക്കുകയും ചെയ്യുന്നു.

൧൪൦. അതു പതിവായിട്ടു ആദിത്യൻ അസ്തമിച്ചാൽ ഉടനെ തുടങ്ങി ആദിത്യോദയം വരെയും ചിലപ്പോൾ മദ്ധ്യാഹ്നംവരെയും ഉണ്ടാകുന്നു.

൧൪൧. ഈ കാററു തിരുവിതാംകോട്ടു സംസ്ഥാനത്തുള്ള പ്രദേശങ്ങളിലെക്കു എത്തുന്നതിനു മുമ്പിൽ അതു കടന്നു സഞ്ചരിക്കുന്ന അത്യുഷ്ണകരങ്ങളായുള്ള പ്രദേശങ്ങളിലെ ചൂട്ടുകൊണ്ടു ഉഷ്ണിച്ച മലകളിലും കാട്ടുകളിലും ഉണ്ടാകുന്ന ജ്വരശക്തിയൊടു കൂടി താഴത്തെക്കു വരുന്നു.

൧൪൨. അതു സമുദ്രതീരത്തിനു നേരെ കഠിനമായി അടിക്കുന്ന മലവഴികളിൽ അധികമായി ബാധിക്കുന്നു

൧൪൩. ആണ്ടുതോറും അധികമായി കാററ അടിക്കുന്നതു പടിഞ്ഞാറുനിന്നു ആകുന്നു ആണ്ടടക്കം ഉള്ള അന്തരത്തെ നൊക്കുമ്പൊൾ പടിഞ്ഞാറുനിന്നു അല്പം വടക്കൊട്ടു നീങ്ങിയും കാണുന്നു.

൧൪൪. കൽമഴ ഉണ്ടാകുന്നതു വളരെ ചുരുക്കമാകുന്നു എങ്കിലും അതു കടൽ തീരങ്ങളിൽ സംഭവിച്ചിട്ടുള്ളതായി അറിയപ്പെട്ടിരിക്കുന്നു.

൧൪൫. തിരുവിതാംകോട്ടു സംസ്ഥാനത്തെ ദെശഗുണം ആകപ്പാടെ നൊക്കുമ്പൊൾ ക്ഷീണിപ്പിക്കുന്നതും നാഡിബലത്തെ കുറെക്കുന്നതും രൊഗങ്ങൾ ഉണ്ടായാൽ സൌഖ്യപ്പെടുന്നതിൽവച്ചു വിഘ്നം ചെയ്യുന്നതും ആകുന്നു.

൧൪൩. ഈ സംസ്ഥാനത്തു ഏററവും നടപ്പായുള്ള രോഗങ്ങൾ പലവിധം മലംപനികളും കുടൽപറവുകളും മഹോദരവും ചൎമ്മവ്യാധികളും പെരുക്കാലും കുഷ്ഠവും വ്രണങ്ങളും ഗുല്മാൎബുദവും ആകുന്നു.



രണ്ടാം ഭാഗം.

## തിരുവിതാംകോട്ട സംസ്ഥാനത്തെ രാജ്യനീതിയോടു ചേൎന്ന - ഭൂമിശാസ്ത്രം.

### ൧. വിവരണം.

൧൪൪. ഒരു രാജ്യത്തിന്റെ നീതിസംബന്ധമായ ഭൂമിശാസ്ത്രം അതിന്റെ ചുററും ഉള്ള രാജ്യസംബന്ധങ്ങളായ അതിരുകളെയും രാജ്യഭരണത്തിനുവേണ്ടി അതു പല പ്രകാരേണ വിഭാഗിക്കപ്പെട്ടിട്ടുള്ളതിനെയും അതിലെ പ്രധാനപ്പെട്ട പട്ടണങ്ങളുടെയും നഗരങ്ങളുടെയും സ്ഥിതിയെയും പുഷ്ടിയെയും അതിലുള്ള റോഡു മുതലായ്കൾ ജനസംഖ്യ ജാതിവിവരം അവരുടെ പ്രകൃതിഗുണം മതഭേദം രാജ്യകാൎയ്യവിചാരത്തിന്റെ ക്രമം മററു രാജ്യങ്ങളുമായുള്ള കച്ചവടസംബന്ധങ്ങൾ മുതലായവകളെയും കുറിച്ചു പറയുന്നതാകുന്നു.

### ൨. അതിരുകൾ.

൧൪൫. തിരുവിതാംകോട്ട സംസ്ഥാനത്തിന്റെ വടക്കുഭാഗം പടിഞ്ഞാറെ സമുദ്രം മുതൽ പന്നിനടക്കാട്ട വരെ കൊച്ചി സംസ്ഥാനവും അവിടെ നിന്നും കൊട്ടൂരിനു ഏകദേശം ൩ മയിൽ കിഴക്കു പമ്പയാററി

ന്റെ അനേകം അരുവികളുമായുള്ള സംഗമംവരെ ബ്രിട്ടീഷ രാജ്യമാകുന്ന കൊയമ്പത്തൂരും ആകുന്നു.

൧൪൯. കിഴക്ക പമ്പയാറ്റിന്റെ സംഗമം മുതൽ ഉവികണ്ണു മലവരെ ഡിൻഡിഗൽ രാജ്യവും അവിടെനിന്നു തെക്കോട്ട കന്യാകുമാരിക്ക ഏകദേശം ആറു മയിൽ വടക്ക കിഴക്കുള്ള കനകപ്പൂതു വരെ തിരുനെൽവേലി ജില്ലായും ആകുന്നു.

൧൫൦. തെക്കും പടിഞ്ഞാറും ഉള്ള അതിരുകൾ കന്യാകുമാരിയുടെ സമീപം മുതൽ കൊച്ചിസംസ്ഥാനത്തിന്റെ അതൃത്തിയായ അന്തകാരഴിവരെ സമുദ്രവും ആകുന്നു.

൧൫൧. അന്തകാരഴിയിൽനിന്നു അതിരു വിലങ്ങി ഉൾപ്രദേശത്തു ചൊവ്വുകൂടാതെ വരാക്കൂട്ടം വരെക്കും കൊച്ചിസംസ്ഥാനത്താൽ ചുറ്റപ്പെട്ടിരിക്കുന്നതും അവിടെനിന്നും അതിന്റെ വടക്കെ അതൃത്തിവരെ തിരുവിതാംകോട്ട സംസ്ഥാനം സമുദ്രത്തിൽനിന്നും കൊച്ചിസംസ്ഥാനത്താൽ വെർതിരിക്കപ്പെട്ടിരിക്കുന്നതും ആകുന്നു.

## ൩. വിഭാഗങ്ങൾ.

൧൫൨. തിരുവിതാംകോട്ട സംസ്ഥാനം ൩൧ മണ്ടപത്തുംവാതിലുകളായി വിഭാഗിക്കപ്പെട്ടിരിക്കുന്നു അവയുടെ പെരുകൾ.

൧. തോവാള
൨. അഗസ്തീശ്വരം
൩. ഇരണിയൽ
൪. കൽക്കുളം
൫. വിളവംകോട്ട
൬. നെയ്യാറ്റുംകര
൭. തിരുവനന്തപുരം തെക്ക

൮. തിരുവനന്തപുരം വടക്ക
൯. നെടുമങ്ങാട്ട
൧൦. ചിറയിൻകിഴ
൧൧. കൊട്ടാരക്കര
൧൨. പത്തനാപുരം
൧൩. ചെങ്കൊട്ട
൧൪. കൊല്ലം
൧൫. കുന്നത്തൂര
൧൬. കരുനാഗപ്പള്ളി
൧൭. കാൎത്തികപ്പള്ളി
൧൮. മാവേലിക്കര
൧൯. ചെങ്ങന്നൂർ
൨൦. തിരുവല്ലാ
൨൧. അമ്പലപ്പുഴ
൨൨. ചേൎത്തല
൨൩. വൈക്കം
൨൪. ഏററുമാനൂര
൨൫. കോട്ടയം
൨൬. ചങ്ങനാശെരി
൨൭. മീനച്ചൽ
൨൮. മൂവാററുപുഴ
൨൯. തൊടുപുഴ
൩൦. കുന്നത്തുനാട
൩൧. ആലങ്ങാട
൩൨. പറവൂര

൧൫൩. ഓരൊ മണ്ടപത്തുംവാതുക്കൽ പല അംശങ്ങളായിട്ട പകുക്കപ്പെട്ടിട്ടുള്ളതും അവ ചിലടത്തു പ്രവൃത്തിയെന്നും മററു ചിലടത്തു അധികാരമെന്നും വെറെ ചിലടത്തു മണിയമെന്നും കെൾവി എന്നും പെരു വിളിക്കപ്പെട്ടുവരുന്നതും ആകുന്നു.

൧൫൪. ഒരൊ മണ്ടപത്തും വാതിലുകളെക്കുറിച്ചുള്ള വിവരണം ഏകരീതിയായും താഴെ വരുന്ന ക്രമപ്രകാരം ആകുന്നു.

൧-ാമതു അവയുടെ അതിരുകൾ
൨-ാമതു അവയുടെ വിസ്താരങ്ങൾ
൩-ാമതു അവയുടെ വിഭാഗങ്ങൾ
൪-ാമതു അവയുടെ ഉള്ളളവു
൫-ാമതു അവയിലുള്ള ജനസംഖ്യാ

മണ്ടപത്തും വാതില്ക്കളുടെ ദൈൎഘ്യം വിസ്താരങ്ങളെ കുറിച്ചു പറയുന്നതു കഴിയുന്നിടത്തോളവും ഏക രീതിയിൽത്തന്നെ ആയിരിക്കുന്നതിനു വേണ്ടി അവയുടെ ദൈൎഘ്യം തെക്കു വടക്കായിട്ടും വീതി കിഴക്കു പടിഞ്ഞാറായിട്ടും പറയപ്പെട്ടിരിക്കുന്നു.

൧൫൫-ൽ ൧. തോവാള മണ്ടപത്തുംവാതിലിന്റെ അതിരുകൾ വടക്കും കിഴക്കും തിരുനൽവേലി ജില്ലയും തെക്കു അഗസ്തീശ്വരം മണ്ടപത്തുംവാതിലും പടിഞ്ഞാറു കൽക്കുളം മണ്ടപത്തും വാതിലും ആകുന്നു.

൨. അതിന്റെ ദൈൎഘ്യം ൧൯ മയിലും വീതി ൧൨ മയിലും ആകുന്നു.

൩. അതു മെൽപിടാക - അനന്തപുരം - അഴകിയപാണ്ടിപുരം - തോവാള താഴക്കുടി - നട്ടുവപിടാക ഇങ്ങനെ ആറു പ്രവൃത്തികളായിട്ടു ഭാഗിക്കപ്പെട്ടിരിക്കുന്നു.

൪. അതിന്റെ ഉള്ളളവു ൧൨൦ ചതുരശ്ര മയിലാകുന്നു.

൫. അതിൽ ഏകദേശം ൨൭000 ജനങ്ങളും ഉണ്ടു സംസ്ഥാനം ഒട്ടുക്കു ഒടുക്കം എടുത്ത കാനീസു കണക്കുംപ്രകാരം മണ്ടപത്തുംവാതിൽ തിരിച്ചുള്ള ജനസംഖ്യയുടെ വിവരം കണക്കു അറിവാൻ പാടില്ലായ്കയാൽ മെൽ പറയപ്പെട്ട സംഖ്യ ആ കണക്കിനെ അനുസരിച്ചുള്ളതല്ലാത്തതാകുന്നു.

൧൫൱-ൽ ൨. അഗസ്തീശ്വരം മണ്ടപത്തും വാതിലിന്റെ അതിരുകൾ വടക്കു തൊവാള മണ്ടപത്തും വാതിലും കിഴക്കു തിരുനൽവെലി ജില്ലയും തെക്കു സമുദ്രവും പടിഞ്ഞാറു ഇരണിയൽ മണ്ടപത്തുംവാതിലും ആകുന്നു.

൨. അതിന്റെ നീളം ൧൨ മയിലും വീതി ൧൦ മയിലും ആകുന്നു.

൩. അതു പറക്ക പിടാക പിടപ്പുറവ പടാക കൊട്ടാര പിടാക അഗസ്തീശ്വരം പിടാക ശുചീന്ദ്രം പിടാക തെർ പിടാക ഇങ്ങിനെ ആറു പ്രവൃത്തികളായിട്ടു പിരിക്കപ്പെട്ടിരിക്കുന്നു.

൪. അതിന്റെ ഉള്ളളവു ൯൭ ചതുരശ്ര മയിലാകുന്നു.

൫. അതിൽ ഏകദേശം ൫൨൦൦൦ ജനങ്ങളും ഉണ്ടു.

൧൫൭-ൽ ൧. ഇരണിയൽ മണ്ടപത്തുംവാതിലിന്റെ അതിരുകൾ വടക്കു കൽക്കുളം മണ്ടപത്തുംവാതിലും കിഴക്കു അഗസ്തീശ്വരം മണ്ടപത്തുംവാതിലും തെക്കു സമുദ്രവും പടിഞ്ഞാറു വിളവംകോട്ടു മണ്ടപത്തുംവാതിലും ആകുന്നു.

൨. അതിന്റെ നീളം ൩൮ മയിലും വീതി ൧൮ മയിലും ആകുന്നു.

൩. അതിനെ ഇരണിയൽ കടിയപട്ടണം നീണ്ടകര കുളച്ചൽ മിടാലം തിരുവിതാംകോട്ടു നാട്ടാലം കിള്ളിയൂര ഇങ്ങനെ ൮ പ്രവൃത്തികളായി പകുത്തിരിക്കുന്നു.

൪. അതിന്റെ ഉള്ളളവു ൧൯൨ ചതുരശ്ര മയിലാകുന്നു.

൫. അതിൽ ൧൯൦൦൦ ജനങ്ങളും ഉണ്ടു.

൧൫൮-ൽ ൧. കൽക്കുളം മണ്ടപത്തുംവാതിലിന്റെ അതിരുകൾ വടക്കു തിരുനൽവെലിയും കിഴക്കു തൊവാള മണ്ടപത്തുംവാതിലും തെക്കു ഇരണിയൽ മണ്ടപത്തുംവാതിലും പടിഞ്ഞാറു വിളവംകോട്ടു മണ്ടപത്തുംവാതിലും ആകുന്നു.

൨. അതിന്റെ നീളം ൨൪ മയിലും വീതി ൧൦ മയിലും ആകുന്നു.

൩. അത കല്‍ക്കുളം ബ്രഹ്മപുരം കൊതനല്ലൂർ മെക്കൊട്ട പൊന്മന തിരുവട്ടാറ ആററൂര കപ്പിയറ ഇങ്ങനെ എട്ടുപ്രവൃത്തികളായി ഭാഗിക്കപ്പെട്ടിരിക്കുന്നു.

൪. അതിന്റെ ഉള്ളളവു ൧൪൨ ചതുരശ്ര മയിലാകുന്നു.

൫. അതില്‍ ൨൪൦൦൦ കുടിയാനവന്മാരും ഉണ്ടു.

൧൫൯–ൽ ൧. വിളവംകൊട്ട മണ്ടപത്തുംവാതിലിന്റെ അതിരുകൾ വടക്ക തിരുനൽവെലി ജില്ലയും കിഴക്ക കല്‍ക്കുളം ഇരണിയൽ രണ്ടു മണ്ടപത്തുംവാതിലുകളും തെക്ക സമുദ്രവും പടിഞ്ഞാറ നെയ്യാററുംകര മണ്ടപത്തുംവാതിലും ആകുന്നു.

൨. അതിന്റെ നീളം ൨൪ മയിലും വീതി ൭ മയിലും ആകുന്നു.

൩. അതു വിളവംകൊട്ട അതമന പാക്കൊട്ട കളിയൽ ആറുദെശപ്പററ ഏഴുദെശപ്പററ കുന്നത്തുരൊപംകളും ഇങ്ങനെ എട്ടു പ്രവൃത്തികളായി ഭാഗിക്കപ്പെട്ടിരിക്കുന്നു.

൪. അതിന്റെ ഉള്ളളവു ൧൪൫ ചതുരശ്ര മയിലാകുന്നു.

൫. അതില്‍ ൩൨൦,൦൦൦ ജനങ്ങളും ഉണ്ടു.

൧൬൦–ൽ ൧. നെയ്യാററുംകര മണ്ടപത്തുംവാതിലിന്റെ അതിരുകൾ വടക്ക തിരുനൽവേലി ജില്ലയും കിഴക്ക വിളവംകോട്ട മണ്ടപത്തുംവാതിലും തെക്ക സമുദ്രവും പടിഞ്ഞാറ തിരുവനന്തപുരം നെടുമങ്ങാട രണ്ടു മണ്ടപത്തുംവാതിലുകളും ആകുന്നു.

൨. അതിൻെറ നീളം ൨൫ മയിലും വീതി ൧൩ മയിലും ആകുന്നു.

൩. അതു നെയ്യാററുംകര നേമം കൊട്ടുകാൽ മറുകിൽ വിളപ്പു പാറശ്ശാല കുന്നത്തുകാൽ പെരുംകടവിള കൊല്ലയിൽ കുളത്തൂര ഇങ്ങനെ ൧൦ പ്രവൃത്തികളായി ഭാഗിക്കപ്പെട്ടിരിക്കുന്നു.

൪. അതിൻെറ ഉള്ളളവു ൧൧൩ ചതുരശ്ര മയിലാകുന്നു.

൫. അതിൽ ൪൦,൦൦൦ ജനങ്ങളും ഉണ്ടു.

൧൩-ൽ ൧. തിരുവനന്തപുരം തെക്ക മണ്ടപത്തുംവാതിലിൻെറ അതിരുകൾ വടക്ക തിരുവനന്തപുരം തിരുവനന്തപുരം വടക്ക മണ്ടപത്തുംവാതിലും കിഴക്ക നെയ്യാററുംകര മണ്ടപത്തുംവാതിലും തെക്ക സമുദ്രവും പടിഞ്ഞാറു തിരുവനന്തപുരം വടക്ക മണ്ടപത്തുംവാതിലും ആകുന്നു.

൨. അതു വിസ്താരക്കുറവുള്ളതാകുന്നുവെങ്കിലും പ്രധാന പട്ടണം അതിൽ ആയിരിക്കകൊണ്ടു ജനസംഖ്യയിലും മററുമായി അതിനു പ്രാബല്യം ഉള്ളതാകുന്നു.

൩. അതു നെല്ലമനം പട്ടം ഉള്ളൂര കുളത്തൂര പള്ളിപ്പുറം ഇങ്ങനെ ൫ പ്രവൃത്തികളായിട്ടു ഭാഗിക്കപ്പെട്ടിരിക്കുന്നു.

൧൪-ൽ ൧. തിരുവനന്തപുരം വടക്ക മണ്ടപത്തുംവാതിലിൻെറ അതിരുകൾ വടക്ക നെടുമങ്ങാട്ടു മണ്ടപത്തുംവാതിലും കിഴക്ക നെയ്യാററുംകര തിരുവനന്തപുരം തെക്ക ഒരം രണ്ടു മണ്ടപത്തുംവാതിലുകളും തെക്ക തിരുവനന്തപുരം തെക്ക മണ്ടപത്തുംവാതിലും സ

ക്കും പടിഞ്ഞാറു ചിറയിൻകീഴ മണ്ടപത്തുംവാതി ലും ആകുന്നു.

൨. അതിന്റെ നീളം ൧൨ മയിലും വീതി ൨ മയിലും ആകുന്നു.

൩. അതു വഞ്ചിയൂർ പാൽക്കുളങ്ങര വട്ടിയൂർക്കാവു കഴക്കൂട്ടം തോന്നക്കൽ ഇങ്ങനെ അഞ്ചു പ്രവൃത്തികളായിട്ടു ഭാഗിക്കപ്പെട്ടിരിക്കുന്നു.

൪. തിരുവനന്തപുരം തെക്കെ മണ്ടപത്തുംവാതിൽ ഉൾപ്പെടെ അതിന്റെ ഉള്ളളവു ൯൯ ചതുരശ്ര മയിലാകുന്നു.

൫. ആ രണ്ടു മണ്ടപത്തുംവാതിലുകളിലും കൂടി ൪൪000 ജനങ്ങളും ഉണ്ടു.

൧൰൩-ൽ ൧. നെടുമങ്ങാട്ടു മണ്ടപത്തുംവാതിലിന്റെ അതിരുകൾ വടക്കു കൊട്ടാരക്കര പത്തനാപുരം രണ്ടു മണ്ടപത്തുംവാതിലുകളും തെക്കു നെയ്യാററുംകര മണ്ടപത്തുംവാതിലും പടിഞ്ഞാറു തിരുവനന്തപുരം ചിറയിൻകീഴ രണ്ടു മണ്ടപത്തുംവാതിലുകളും ആകുന്നു.

൨. അതിന്റെ നീളം ൨൫ മയിലും വീതി ൨൯ മയിലും ആകുന്നു.

൩. അതു നെടുമങ്ങാട്ടു വെമ്പായിക്കുന്നും കരകുളം ഉഴമലക്കൽ ആര്യനാട്ടു പെരുംകുളം കുളത്തൂമ്മെൽ വാമനപുരം ഇങ്ങനെ ൮ പ്രവൃത്തികളായി ഭാഗിക്കപ്പെട്ടിരിക്കുന്നു.

൪. അതിന്റെ ഉള്ളളവു ൩൩൯ ചതുരശ്ര മയിലാകുന്നു.

൫. അതിൽ ൧൨000 ജനങ്ങളും ഉണ്ടു.

൧൰൪-ൽ ൧. ചിറയിൻകീഴ മണ്ടപത്തുംവാതിലി

ന്റെ അതിരുകൾ വടക്കു കൊല്ലം കൊട്ടാരക്കര രണ്ടു മണ്ടപത്തുംവാതിലുകളും കിഴക്കു നെടുമങ്ങാട്ടു മണ്ടപത്തുംവാതിലും തെക്കു തിരുവനന്തപുരം മണ്ടപത്തുംവാതിലും പടിഞ്ഞാറു സമുദ്രവും ആകുന്നു.

൨. അതിന്റെ നീളം ൧൪ മയിലും വീതി ൮ മയിലും ആകുന്നു.

൩. അതു ചിറയിൻകീഴ കുന്തള്ളൂര കടക്കാവൂര മണംപൂര വക്കല നാവായിക്കുളം മടവൂര നഗരൂര ആറുങ്ങൽ ഇടക്കോട്ടു കിളിമാനൂര ഇങ്ങനെ ൧൧ പ്രവൃത്തികളായി ഭാഗിക്കപ്പെട്ടിരിക്കുന്നു.

൪. അതിന്റെ ഉള്ളളവു ൧൦൯ ചതുരശ്രമയിലാകുന്നു.

൫. അതിൽ ൩൨൦൦൦ ജനങ്ങളും ഉണ്ടു.

൧൭൫-ൽ ൬. കൊട്ടാരക്കര മണ്ടപത്തുംവാതിലിന്റെ അതിരുകൾ വടക്കും കിഴക്കും പത്തനാപുരം മണ്ടപത്തുംവാതിലും തെക്കു നെടുമങ്ങാട്ടു ചിറയിൻകിഴ ഈ രണ്ടു മണ്ടപത്തുംവാതിൽകളും പടിഞ്ഞാറു കൊല്ലം മണ്ടപത്തുംവാതിലും ആകുന്നു.

൨. അതിന്റെ നീളം ൨൧ മയിലും വീതി ൧൦ മയിലും ആകുന്നു,

൩. അതിനെ കൊട്ടാരക്കര ചായമങ്ങലം അഞ്ചൽ എഴുകോൺ വെളിയം കുന്നിൾ ഉമ്മന്നൂര ഇങ്ങനെ ഏഴു പ്രവൃത്തികളായി ഭാഗിക്കപ്പെട്ടിരിക്കുന്നു.

൪. അതിന്റെ ഉള്ളളവു ഏകദേശം ൨൩൦ ചതുരശ്രമയിലാകുന്നു.

൫. അതിൽ ൧൭൦൦൦ ജനങ്ങളും ഉണ്ടു.

൧൭൭-ൽ ൭. പത്തനാപുരം മണ്ടപത്തുംവാതിലി

ന്റെ അതിരുകൾ വടക്കു കുന്നത്തൂർ മണ്ടപത്തുംവാതിലും കിഴക്കു ചെങ്കോട്ടയും തെക്കു നെടുമങ്ങാട്ടു മണ്ടപത്തുംവാതിലും പടിഞ്ഞാറു കൊട്ടാരക്കര മണ്ടപത്തുംവാതിലും ആകുന്നു.

൨. അതിന്റെ നീളം ൨൪ മയിലും വീതി ൧൬ മയിലും ആകുന്നു.

൩. അതു പത്തനാപുരം വിളക്കുടി മയിലം വെട്ടിക്കവല കലവൂർ കുളക്കട മാലൂർ പട്ടാഴിദേശം ഇങ്ങനെ എട്ടു പ്രവൃത്തികളായി ഭാഗിക്കപ്പെട്ടിരിക്കുന്നു.

൪. അതിന്റെ ഉള്ളളവു ഏകദേശം ൪൦൦ ചതുരശ്രമയിലാകുന്നു.

൫. അതിൽ ൧൬൦൦൦ കുടിയാനവന്മാരും ഉണ്ടു.

൧൭-ൽ ൧. ചെങ്കോട്ട സഹ്യന്റെ കിഴക്കെഭാഗത്താകുന്നു അതിന്റെ വടക്കും കിഴക്കും തെക്കും അതിരുകൾ തിരുനെൽവെലി ജില്ലായും പടിഞ്ഞാറെ അതിരു പത്തനാപുരം നെടുമങ്ങാട്ടും ൨ രണ്ടു മണ്ടപത്തുംവാതിലുകളും ആകുന്നു.

൨. അതിന്റെ നീളം ൧൬ മയിലും വീതി സമമല്ലാതെ തിരുനെൽവെലി ജില്ലായിലെക്കു ൧൦ മയിൽ നീളത്തിൽ കടന്നുപൊയിരിക്കുന്നതും ആകുന്നു.

൩. അതു ചെങ്കോട്ട കക്കടി ശിവനല്ലൂര പുളിയറ ഇലത്തൂർ ആയിക്കുടി ക്ലാംകാട്ട ശാംപൂരവടകര ഇങ്ങിനെ എട്ടു മണിയങ്ങളായി ഭാഗിക്കപ്പെട്ടിരിക്കുന്നു.

൪. അതിന്റെ ഉള്ളളവു ൧൦൯ ചതുരശ്രമയിലാകുന്നു

൫. അതിൽ ൧൪൦൦൦ ജനങ്ങളും ഉണ്ടു.

൧൮-ൽ ൧. കൊല്ലം മണ്ടപത്തുംവാതിലിന്റെ അതിരുകൾ വടക്കു കരുനാഗപ്പള്ളി കുന്നത്തൂർ രണ്ടു മണ്ട

പത്തുംവാതിലും തെക്കു ചിറയിൻകീഴ മണ്ടപത്തുംവാതിലും പടിഞ്ഞാറു സമുദ്രവും ആകുന്നു.

൨. അതിന്റെ നീളം ൨൭ മയിലും വീതി ൧൦ മയിലും ആകുന്നു.

൩. അതു കൊല്ലം കിളികൊല്ലൂര ആതിച്ചനല്ലൂര പരവൂര ഇരവിപുരം കിഴക്കെകല്ലട പടിഞ്ഞാറെ കല്ലട ചെരുനാട ഇതിന്മണ്ണം എട്ടു പ്രവൃത്തികളായി ഭാഗിക്കപ്പെട്ടിരിക്കുന്നു.

൪. അതിന്റെ ഉള്ളളവു ൧൫൩ ചതുരശ്രമയിലാകുന്നു.

൫. അതിൽ ൫൦,൦൦൦ ജനങ്ങളും ഉണ്ടു.

൧൬൪-ൽ ൧. കുന്നത്തൂര മണ്ടപത്തുംവാതിലിന്റെ അതിരുകൾ വടക്കു മാവെലിക്കര ചെങ്ങന്നൂര രണ്ടു മണ്ടപത്തുംവാതിലുകളും കിഴക്കു മലകളും തെക്കു പത്തനാപുരം കൊട്ടാരക്കര കൊല്ലം ഈ മൂന്നു മണ്ടപത്തുംവാതിൽകളും പടിഞ്ഞാറു കരുനാഗപ്പള്ളി മണ്ടപത്തുംവാതിലും ആകുന്നു.

൨. അതിന്റെ നീളം ൧൪ മയിലും വീതി ൨൫ മയിലും ആകുന്നു.

൩. അതു കുന്നത്തൂര പൊരുവഴി ശൂരനാട്ട എന്നാദിമംഗലം വള്ളികൊട്ട അടൂര പള്ളിക്കൽ കൊട്ടമൺ ഇതിന്മണ്ണം എട്ടു പ്രവൃത്തികളായി പകുക്കപ്പെട്ടിരിക്കുന്നു.

൧൭൦-ൽ ൧. കരുനാഗപ്പള്ളി മണ്ടപത്തുംവാതിലിന്റെ അതിരുകൾ വടക്കു കാർത്തികപ്പള്ളി മണ്ടപത്തുംവാതിലും കിഴക്കു മാവേലിക്കര കുന്നത്തൂര രണ്ടു മണ്ടപത്തുംവാതിലുകളും തെക്കു കൊല്ലം മണ്ടപത്തുംവാതിലും പടിഞ്ഞാറു സമുദ്രവും ആകുന്നു.

൨. അതിന്റെ നീളം ൰൫ മയിലും വീതി ൮ മയിലും ആകുന്നു.

൩. അതു കരുനാഗപ്പള്ളി കുലശെഖരപുരം കൃഷ്ണപുരം പുതുപ്പള്ളി തഴവാ തെവലക്കര ചവറ പന്മന ഇങ്ങനെ എട്ടു പ്രവൃത്തികളായി ഭാഗിക്കപ്പെട്ടിരിക്കുന്നു.

൪. അതിന്റെ ഉള്ളളവ ൮൦ ചതുരശ്ര മയിലാകുന്നു.

൫. അതിൽ ൪൩൨൦൦ ജനങ്ങൾ ഉള്ളതാകുന്നു.

൰൧൰-ൽ ൰, കാർത്തികപ്പള്ളി മണ്ടപത്തുംവാതിലിന്റെ അതിരുകൾ വടക്ക അമ്പലപ്പുഴ മണ്ടപത്തുംവാതിലും കിഴക്ക ചെങ്ങന്നൂര മാവെലിക്കര രണ്ടു മണ്ടപത്തുംവാതിൽകളും തെക്ക കരുനാഗപ്പള്ളി മണ്ടപത്തുംവാതിലും പടിഞ്ഞാറു സമുദ്രവും ആകുന്നു.

൨. അതിന്റെ നീളം ൰൯ മയിലും വീതി ൧ മയിലും ആകുന്നു.

൩. അതു കാർത്തികപ്പള്ളി അരിപ്പാട്ട പത്തിയൂര കീരിക്കാട്ട ചെപ്പാട്ട പള്ളിപ്പാട്ട മുതുകുളം കിഴക്കെക്കര കുമാരപുരം തൃക്കുന്നപ്പുഴ ഇങ്ങിനെ പത്തു പ്രവൃത്തികളായി ഭാഗിക്കപ്പെട്ടിരിക്കുന്നു.

൪. അതിന്റെ ഉള്ളളവു ൧൦ ചതുരശ്രമയിലാകുന്നു.

൫. അതിൽ ൪൩൦൦൦ ജനങ്ങളും ഉണ്ടു.

൰൧൨-ൽ ൰. മാവെലിക്കര മണ്ടപത്തും വാതിലിന്റെ അതിരുകൾ വടക്ക ചെങ്ങന്നൂർ മണ്ടപത്തും വാതിലും കിഴക്കും തെക്കും കുന്നത്തൂര മണ്ടപത്തും വാതിലും പടിഞ്ഞാറു കരുനാഗപ്പള്ളി കാർത്തികപ്പള്ളി രണ്ടു മണ്ടപത്തും വാതിൽകളും ആകുന്നു.

൨. അതിന്റെ നീളം ൰൦ മയിലും വീതി ൰൧ മയിലും ആകുന്നു.

൩. അതു മാവെലിക്കര കുന്നമംഗലം തെക്കെക്കര പന്തളം വടക്കെക്കര പള്ളിക്കൽ താമരക്കുളം നൂറനാട്ട ആലാ ഇങ്ങിനെ ഒൻപതു പ്രവൃത്തികളായി ഭാഗിക്കപ്പെട്ടിരിക്കുന്നു.

൪. അതിന്റെ ഉള്ളളവ ൨൦൦ ചതുരശ്രമയിൽ ആകുന്നു.

൫. അതിൽ ൩൧൦൦൦ ജനങ്ങളും ഉണ്ട.

൧൭൩-ൽ ൧. ചെങ്ങന്നൂര മണ്ടപത്തും വാതിലിന്റെ അതിരുകൾ വടക്ക അമ്പലപ്പുഴ തിരുവല്ലാ രണ്ടു മണ്ടപത്തുംവാതിൽകളും കിഴക്ക മലകളും തെക്ക മാവെലിക്കര കന്നത്തൂര രണ്ടു മണ്ടപത്തുംവാതിൽകളും പടിഞ്ഞാറു കാർത്തികപ്പള്ളി മണ്ടപത്തുംവാതിലും ആകുന്നു.

൨. അതിന്റെ നീളം ൧൨ മയിലും വീതി ൨൦ മയിലും ആകുന്നു.

൩. അതു ചെങ്ങന്നൂര മാന്നാറു വടക്കെക്കര റാന്നി കീഴുപഴ ചെന്നിത്തല ഓമല്ലൂര ഇങ്ങനെ ഏഴു പ്രവൃത്തികളായി ഭാഗിക്കപ്പെട്ടിരിക്കുന്നു.

൪. അതിന്റെ ഉള്ളളവ ൧൨൪ ചതുരശ്രമയിലാകുന്നു.

൫. അതിൽ ൧൬൦൦ ജനങ്ങളും ഉണ്ട.

൧൭൪-ൽ ൧. തിരുവല്ലാ മണ്ടപത്തും വാതിലിന്റെ അതിരുകൾ വടക്ക ചങ്ങനാശെരി മണ്ടപത്തുംവാതിലും കിഴക്ക മലകളും തെക്ക ചെങ്ങന്നൂര മണ്ടപത്തും വാതിലും പടിഞ്ഞാറു അമ്പലപ്പുഴ മണ്ടപത്തുംവാതിലും ആകുന്നു.

൨. അതിന്റെ നീളം ൯ മയിലും വീതി ൨൫ മയിലും ആകുന്നു.

൩. അതു തിരുവല്ലാ നെടുമ്പ്രം കവിയൂര കടപ്ര ആ

റന്നൂർ അയമന്ത്രം കല്ലൂപ്പാറ ഇങ്ങനെ ഏഴ പ്രവൃത്തികളായി ഭാഗിക്കപ്പെട്ടിരിക്കുന്നു.

൪. അതിൻെറ ഉള്ളളവു ൧൨൪ ചതുരശ്ര മയിലാകുന്നു.

൫. അതിൽ ൬൧൦൦൦ ജനങ്ങളും ഉണ്ടു.

൧൭൫-ൽ ൧. അമ്പലപ്പുഴ മണ്ടപത്തുംവാതിലിൻെറ അതിരുകൾ വടക്കു ചെൎത്തല മണ്ടപത്തുംവാതിലും കിഴക്കു ചങ്ങനാശേരി തിരുവല്ലാ രണ്ടുമണ്ടപത്തുംവാതിലുകളും തെക്കു ചെങ്ങന്നൂര കാൎത്തികപ്പള്ളി രണ്ടു മണ്ടപത്തുംവാതിൽകളും പടിഞ്ഞാറു സമുദ്രവും ആകുന്നു.

൬. അതിൻെറ നീളം ൧൫ മയിലും വീതി ൧൦ മയിലും ആകുന്നു.

൭. അതു അമ്പലപ്പുഴ ആലപ്പുഴ കൈനകരി കാവാലം പുളിംകുന്നു നെടുമുടി ചംപക്കുളം തലവടി കൊഴിമുക്കു തകഴി പിറക്കാട്ടു കരുമാടി ഇങ്ങനെ ൧൨ പ്രവൃത്തികളായി ഭാഗിക്കപ്പെട്ടിരിക്കുന്നു.

൪. അതിൻെറ ഉള്ളളവു ൧൨൧ ചതുരശ്ര മയിലാകുന്നു.

൫. അതിൽ ൯൧൦൦൦ ജനങ്ങളും ഉണ്ടു.

൧൭൬-ൽ ൧. ചെൎത്തല മണ്ടപത്തുംവാതിലിൻെറ അതിരുകൾ വടക്കു കൊച്ചീസംസ്ഥാനവും കിഴക്കു വെമ്പനാട്ടു കായലും തെക്കു അമ്പലപ്പുഴ മണ്ടപത്തുംവാതിലും പടിഞ്ഞാറു സമുദ്രവും ആകുന്നു.

൬. അതിൻെറ നീളം ൨൫ മയിലും വീതി ൭ മയിലും ആകുന്നു.

൭. അതു ചെൎത്തല വയലാറു അന്ത്രര തുറവൂര മാ

രാക്കളും ആൎയ്യനാട തണ്ണീൎമുക്കം ഇങ്ങനെ ഏഴ പ്രവൃത്തികളായി പകുക്കപ്പെട്ടിരിക്കുന്നു.

൪. അതിന്റെ ഉള്ളളവു ൧൨൬ ചതുരശ്രമയിലാകുന്നു.

൫. അതിൽ ൬൭൦൦൦ ജനങ്ങളും ഉണ്ടു.

൧൭൭-ൽ ൧. വൈക്കം മണ്ടപത്തുംവാതലിന്റെ അതിരുകൾ വടക്കും കിഴക്കും കൊച്ചിസംസ്ഥാനവും തെക്കു ഏറവുമാനൂർ മണ്ടപത്തും വാതിലും പടിഞ്ഞാറു വെമ്പനാട്ടു കായലും ആകുന്നു.

൨. അതിന്റെ നീളം ൧൫ മയിലും വീതി ൧൦ മയിലും ആകുന്നു.

൩. അതു വടയാറു കുലശെഖരമംഗലം പള്ളിപ്പുറം പാണാവള്ളി മണക്കനാം വൈക്കം മുളക്കുളം ഇങ്ങനെ ൭ പ്രവൃത്തികളായി ഭാഗിക്കപ്പെട്ടിരിക്കുന്നു.

൪. അതിന്റെ ഉള്ളളവു ൮൮ ചതുരശ്ര മയിലാകുന്നു

൫. അതിൽ ൨൦,൦൦൦ ജനങ്ങളും ഉണ്ടു.

൧൭൮-ൽ ൧. ഏറവുമാനൂർ മണ്ടപത്തുംവാതിലിന്റെ അതിരുകൾ വടക്കു വൈക്കം മണ്ടപത്തുംവാതിലും കൊച്ചി സംസ്ഥാനവും കിഴക്കു മൂവാററുപുഴ മീനച്ചിൽ രണ്ടു മണ്ടപത്തുംവാതിലുകളും തെക്കു കോട്ടയം മണ്ടപത്തുംവാതിലും പടിഞ്ഞാറു വെമ്പനാട്ടു കായലും ആകുന്നു.

൨. അതിന്റെ നീളം ൧൮ മയിലും വീതി ൧൫ മയിലും ആകുന്നു.

൩. അതു ഏറവുമാനൂർ മാഞ്ഞൂർ കുമരകം വെച്ചൂർ കൈപ്പുഴ ഐമനം കടുത്തുരുത്തി ഇങ്ങനെ ഏഴ പ്രവൃത്തികളായി പകുക്കപ്പെട്ടിരിക്കുന്നു.

൪. അതിന്റെ ഉള്ളളവു ൧൪൦ ചതുരശ്ര മയിലാകുന്നു.

൫. അതിൽ ൩൦,൦൦൦ ജനങ്ങളും ഉണ്ടു.

൧൧൯-ൽ ൧. കോട്ടയം മണ്ടപത്തുംവാതിലിന്റെ അതിരുകൾ വടക്കു ഏററുമാനൂർ മീനച്ചൽ രണ്ടു മണ്ടപത്തുംവാതിൽകളും കിഴക്കു മീനച്ചൽ ചങ്ങനാശ്ശേരി രണ്ടു മണ്ടപത്തുംവതിൽകളും തെക്കു ചങ്ങനാശ്ശേരി മണ്ടപത്തുംവാതിലും പടിഞ്ഞാറു വെമ്പനാട്ടു കായലും ആകുന്നു.

൨. അതിന്റെ നീളം ൧൦ മയിലും വീതി ൨൦ മയിലും ആകുന്നു.

൩. അതു കോട്ടയം നാട്ടകം പാമ്പാടി വിജയപുരം അകലക്കുന്നം കിടങ്ങൂർ ഇങ്ങനെ ആറു പ്രവൃത്തികളായി ഭാഗിക്കപ്പെട്ടിരിക്കുന്നു.

൪. അതിന്റെ ഉള്ളളവു ൧൪൧ ചതുരശ്ര മയിലാകുന്നു.

൫. അതിൽ ൨൪൦൦൦ ജനങ്ങളും ഉണ്ടു.

൧൨൦-ൽ ൧. ചങ്ങനാശ്ശേരി മണ്ടപത്തുംവാതിലിന്റെ അതിരുകൾ വടക്കു കോട്ടയം മീനച്ചൽ രണ്ടു മണ്ടപത്തുംവാതിൽകളും കിഴക്കു മലകളും തെക്കു തിരുവല്ലാ മണ്ടപത്തുംവാതിലും പടിഞ്ഞാറു അമ്പലപ്പുഴ മണ്ടപത്തുംവാതിലും വെമ്പനാട്ടു കായലും ആകുന്നു.

൨. അതിന്റെ നീളം ൧൨ മയിലും വീതി ൨൧ മയിലും ആകുന്നു.

൩. അതു ചങ്ങനാശ്ശേരി മഞ്ചാടിക്കര പുതുപ്പള്ളി നീലംപേരൂർ മുട്ടാറ കാഞ്ഞിരപ്പള്ളി വെളിയനാടു ഇങ്ങനെ ൭ പ്രവൃത്തികളായി ഭാഗിക്കപ്പെട്ടിരിക്കുന്നു.

൪. അതിന്റെ ഉള്ളളവു ൨൱൰ ചതുരശ്ര മയിലാകുന്നു.

൫. അതിൽ ൨൩൦൦൦ ജനങ്ങളും ഉണ്ടു.

൧൰൫-ൽ ൧. മീനച്ചൽ മണ്ഡപത്തുംവാതിലിന്റെ അതിരുകൾ വടക്കും കിഴക്കും തൊടുപുഴ മണ്ഡപത്തുംവാതിലും തെക്കു ചങ്ങനാശ്ശേരി കോട്ടയം ഏററുമാനൂർ ഈ മൂന്നു മണ്ഡപത്തുംവാതിൽക്കളും പടിഞ്ഞാറു മൂവാററുപുഴ മണ്ഡപത്തുംവാതിലും ആകുന്നു.

൬. അതിന്റെ നീളം ൩൪ മയിലും വീതി ൧൨ മയിലും ആകുന്നു.

൭. അതു മീനച്ചൽ ളാലം പരണങ്ങാനം കൊണ്ടൂർ രാമപുരം പുലിയന്നൂർ ഇങ്ങനെ ൬ പ്രവൃത്തികളായി പകുക്കപ്പെട്ടിരിക്കുന്നു.

൪. അതിന്റെ ഉള്ളളവു ൧൮൰ ചതുരശ്രമയിലാകുന്നു.

൫. അതിൽ ൧൬൦൦൦ ജനങ്ങളും ഉണ്ടു.

൧൰൬-ൽ ൨. മൂവാററുപുഴ മണ്ഡപത്തുംവാതിലിന്റെ അതിരുകൾ വടക്കു ആലങ്ങാട്ടു മണ്ഡപത്തുംവാതിലും കിഴക്കു തൊടുപുഴ മീനച്ചൽ രണ്ടു മണ്ഡപത്തുംവാതിൽക്കളും തെക്കു ഏററുമാനൂർ മണ്ഡപത്തുംവാതിലും പടിഞ്ഞാറു കുന്നത്തുനാട്ടു മണ്ഡപത്തുംവാതിലും കൊച്ചീസംസ്ഥാനവും ആകുന്നു.

൬. അതിന്റെ നീളം ൩൦ മയിലും വീതി ൧൨ മയിലും ആകുന്നു.

൭. അതു മൂവാററുപുഴ കോതമങ്ങലം കുത്താട്ടുകുളം ഇരമല്ലൂർ ഏനാനല്ലൂർ ഇലക്കാട്ടു രാമമംഗലം പിറവം ഇങ്ങനെ ൮ പ്രവൃത്തികളായി ഭാഗിക്കപ്പെട്ടിരിക്കുന്നു.

൪. അതിന്റെ ഉള്ളളവു ൩൨൯ ചതുരശ്ര മയിലാകുന്നു.

൫. അതിൽ ൧൯൦൦൦ ജനങ്ങളും ഉണ്ടു

൧൨൩-ൽ ൧. തൊടുപുഴ മണ്ടപത്തുംവാതിലിന്റെ അതിരുകൾ വടക്കു മൂവാറ്റുപുഴ മണ്ടപത്തുംവാതിലും കൊച്ചിസംസ്ഥാനവും കിഴക്കും തെക്കും മലകളും ചങ്ങനാശെരി മണ്ടപത്തുംവാതിലും പടിഞ്ഞാറു മീനച്ചിൽ മൂവാറ്റുപുഴ രണ്ടുമണ്ടപത്തുംവാതിലുകളും ആകുന്നു.

൬. അതിന്റെ നീളവും വീതിയും ഒപ്പതിരു മയിലാകുന്നു.

൭. അതു തൊടുപുഴ കാരിക്കോടു കരിമണ്ണൂര മണക്കാടു കുമാരമംഗലം ഇങ്ങനെ ൫ പ്രവൃത്തികളായി ഭാഗിക്കപ്പെട്ടിരിക്കുന്നു.

൪. അതിന്റെ ഉള്ളളവു ൩൮൪ ചതുരശ്ര മയിലാകുന്നു.

൫. അതിൽ ൯൦൦൦൦ ജനങ്ങൾ മാത്രമെ ഉള്ളു.

൧൨൪-ൽ ൧. കുന്നത്തുനാടു മണ്ടപത്തുംവാതിലിന്റെ അതിരുകൾ വടക്കു ആലങ്ങാടു മണ്ടപത്തുംവാതിലും കിഴക്കു മൂവാറ്റുപുഴ മണ്ടപത്തുംവാതിലും തെക്കും പടിഞ്ഞാറും കൊച്ചി സംസ്ഥാനവും ആകുന്നു.

൬. അതിന്റെ നീളം ൨൦ മയിലും വീതി ൧൮ മയിലും ആകുന്നു.

൭. അതു കുന്നത്തുനാടു തൃക്കാരിയൂര ആലുവാ പെരുംപാവൂര ഇരമല്ലൂര ചേരാനല്ലൂര അശമന്നൂര മഴുവന്നൂര ഐക്കരനാടു വാഴക്കുളം ഇടപ്പള്ളി തെക്കുംഭാഗം ഇടപ്പള്ളി വടക്കുംഭാഗം ഇങ്ങനെ ൧൨ പ്രവൃത്തികളായി പകുക്കപ്പെട്ടിരിക്കുന്നു.

൪. അതിന്റെ ഉള്ളളവു ൧൩൨ ചതുരശ്ര മയിലാകുന്നു.

൫. അതിൽ ൧൨൦൦൦ ജനങ്ങളും ഉണ്ടു.

൧൨൫-ൽ ൧. ആലങ്ങാട്ട മണ്ടപത്തുംവാതിലിന്റെ അതിരുകൾ വടക്കും കിഴക്കും കൊച്ചി സംസ്ഥാനവും തെക്ക തൊട്ടപ്പുഴ മൂവാററുപുഴ കുന്നത്തുനാട്ട ഈ മൂന്നു മണ്ടപത്തുംവാതിൽകളും പടിഞ്ഞാറും വടക്ക പടിഞ്ഞാറും പറവൂര മണ്ടപത്തുംവാതിലും ആകുന്നു.

൨. അതിന്റെ നീളം ൧൦ മയിലും വീതി ൨൫ മയിലും ആകുന്നു.

൩. അതു ആലങ്ങാട അയരൂര ചെങ്ങമനാട്ട പുത്തൻവേലിക്കര പുത്തൻചിറ മഞ്ഞപ്പിറ കൊരട്ടങ്ങര ഇങ്ങനെ ഏഴ പ്രവൃത്തികളായി ഭാഗിക്കപ്പെട്ടിരിക്കുന്നു.

൪. അതിന്റെ ഉള്ളളവു ൨൦൨ ചതുരശ്ര മയിലാകുന്നു.

൫. അതിൽ ൨൭൦൦൦ ജനങ്ങളും ഉണ്ടു.

൧൨൬-ൽ ൧. പറവൂര മണ്ടപത്തുംവാതിലിന്റെ അതിരുകൾ വടക്ക കൊച്ചി സംസ്ഥാനവും കിഴക്ക ആലങ്ങാട്ട മണ്ടപത്തുംവാതിലും തെക്കും പടിഞ്ഞാറും കൊച്ചിസംസ്ഥാനവും ആകുന്നു.

൨. അതിന്റെ ആകൃതി ചൊവ്വില്ലാത്തതും ശരിയല്ലാത്ത വിശാലതയോട്ടകൂടിയതും ആകുന്നു. അതിന്റെ ഏററവും തെക്കും വടക്കും ഉള്ള അററങ്ങൾ ൧൭ മയിലും കിഴക്കെ അററവും പടിഞ്ഞാറെ അററവും ൧൨ മയിലും വീതം ഇടവിട്ട കിടക്കുന്നു.

൩. അതു പറവൂര വടക്കെക്കര ഏഴിക്കര കൊട്ടവള്ളി പാറക്കടവു വരാപ്പുഴ ഇങ്ങനെ ൬ പ്രവൃത്തികളായി ഭാഗിക്കപ്പെട്ടിരിക്കുന്നു.

൯. അതിന്റെ ഉള്ളളവു ൯൧ ചതുരശ്രമയിലാകുന്നു.

൰. അതിൽ ൪൨൦൦൦ ജനങ്ങളും ഉള്ളതാകുന്നു.

സാധാരണ വിവരണങ്ങൾ.

൪൨൧. ൟ രണ്ടു മണ്ടപത്തുംവാതിലുകളിൽ എല്ലാവററിലും വലുതായിട്ടുള്ളതു തൊടുപുഴ മണ്ടപത്തുംവാതിലും ആകുന്നു.

൪൨൨. അവയിൽ ചെറുതായിട്ടുള്ളതു പറവൂര മണ്ടപത്തുംവാതിൽ ആകുന്നു.

൪൨൩. മണ്ടപത്തുംവാതിൽകളുടെ ശരാശരി ഉള്ളളവു ഏകദേശം ൪൨൦ ചതുരശ്ര മയിൽ വീതം ആകുന്നു.

൪൩൦. ൟ ശരാശരിയെക്കാൾ അധികം ഉള്ള വിസ്താരം ഉള്ളവയായി പത്തു മണ്ടപത്തുംവാതിലുകളും ഉണ്ടു അവ നെയ്യാററുംകരയും നെടുമങ്ങാടും കൊട്ടാരക്കരയും ചങ്ങനാശെരിയും തൊടുപുഴയും പത്തനാപുരവും കുന്നത്തൂരും മാവേലിക്കരയും മൂവാററുപുഴയും ആലങ്ങാടും ആകുന്നു.

൪൩൪. കരുനാഗപ്പള്ളി അതിന്റെ വിസ്താരത്തിന്റെ സ്ഥിതിക്കു തക്കവണ്ണം മററുള്ള മണ്ടപത്തുംവാതിലുകളെക്കാൾ എററം ജനപുഷ്ടിയുള്ള സ്ഥലമാകുന്നു.

൪൩൫. കാൎത്തികപ്പള്ളി വളരെ ജനങ്ങൾ ഉള്ള പ്രദേശമാകുന്നു.

൪൩൬. തൊടുപുഴ അകലെ കുടിപാൎപ്പുള്ള ദിക്കാകുന്നു.

൪൩൭. അതു മററുള്ള മണ്ടപത്തുംവാതിലുകളിൽ ഉള്ളതിനെക്കാൾ ജനപുഷ്ടി വളരെ കുറവുള്ള ദിക്കാകുന്നു.

൯൫. അമ്പലപ്പുഴ അതിന്റെ വിസ്താരത്തിന്റെ അവസ്ഥയ്ക്കു മറവുള്ള മണ്ടപത്തുംവാതിലുകളിൽ ഉള്ള തിനെക്കാൾ വളരെ പുഞ്ചകൃഷിയുള്ള ദിക്കാകുന്നു.

൯൬. കരുനാഗപ്പള്ളി വളരെ വിരിപ്പു കൃഷിയുള്ള ദിക്കാകുന്നു.

൯൭. കരുനാഗപ്പള്ളി വളരെ തെങ്ങുകൾ ഉള്ള സ്ഥലവും മുമ്പിലത്തെ കണ്ടെഴുത്തു സമയം ൯൭,൧൮,000 തെങ്ങുകൾ വരെ ഉണ്ടായിരുന്നതും ആകുന്നു.

൯൮. കൽക്കുളം വളരെ പനകൾ ഉള്ള പ്രദേശവും മെലെഴുതിയ കണ്ടെഴുത്തു സമയം അവിടെ ൯൧,൬൩,000 പനകൾ വരെ ഉണ്ടായിരുന്നതും ആകുന്നു.

൯൯. കരുനാഗപ്പള്ളി വളരെ അടയ്ക്കാമരങ്ങൾ ഉള്ള ദിക്കാകുന്നു അവിടെ മെല്പറയപ്പെട്ട കണ്ടെഴുത്തു സമയം ൧000000 വരെ അടയ്ക്കാമരങ്ങൾ ഉണ്ടായിരുന്നു.

൧൦൦. ചങ്ങനാശെരി വളരെ മെളകുകൊടികൾ ഉള്ള പ്രദേശവും അവ എണ്ണത്തിൽ ൯൯,൮൬,000 വരെ ഉണ്ടായിരുന്നതും ആകുന്നു.

൧൦൧. കാൎത്തികപ്പള്ളി അധികം കന്നുകാലികൾ ഉള്ള ദിക്കും അവയുടെ സംഖ്യ ൩൫000 വരെ ഉള്ളതും ആകുന്നു.

൧൦൨. അഗസ്തീശ്വരം ൮൪൬൦ വരെ ആടു വെള്ളാടു മുതലായി ചെറുവക നാല്ക്കാലികൾ ഉള്ള ദിക്കാകുന്നു.

൧൦൩. കൊട്ടാരക്കര വളരെ ഊരുകളും നഗരങ്ങളും ഉള്ള ദിക്കാകുന്നു അവയുടെ സംഖ്യ ൭൩ ആകുന്നു.

൨൦൪. കൊല്ലം വളരെ വീടുകൾ ഉള്ള ദിക്കാകുന്നു അവ എണ്ണത്തിൽ ൨൦,൦൦൦ വരെ ഉണ്ടു.

൨൦൫. കരുനാഗപ്പള്ളി അസംഖ്യം തുമ്പാ മുതലായ കൃഷി സാമാനങ്ങൾ ഉള്ള ദിക്കാകുന്നു.

൨൦൬. കരുനാഗപ്പള്ളിയും ചെത്തലയും വളരെ എണ്ണ ചക്കുകളും കരിമ്പു ചക്കുകളും ഉള്ള ദിക്കുകളാകുന്നു.

൨൦൭. കൊല്ലം കൽക്കുളം ചെങ്കോട്ട ഈ മൂന്നു മണ്ടപത്തുംവാതിലുകളും അധികമായി അങ്ങാടികളും പീടികകളും ഉള്ള സ്ഥലങ്ങൾ ആകുന്നു.

൨൦൮. ഈ വിവരണങ്ങളെക്കൊണ്ടു മെൽ പറയപ്പെട്ട മണ്ടപത്തുംവാതിലുകളുടെ ദിക്കുവിശെഷത്തെയും കൃഷികളുടെ സ്ഥിതിയെയും അവയിലുള്ള ജനങ്ങളുടെ പ്രധാന തൊഴിലുകളെയും കുറിച്ചു അറിയാവുന്നതാകുന്നു.

൨൦൯. ഈ പറയപ്പെട്ട മണ്ടപത്തുംവാതിലുകളൊടു അടുത്തുള്ള മറ്റു ദിക്കുകളുടെ ഗുണങ്ങൾ ഏറക്കുറെ ഇവയുടെ ഛായ അനുസരിച്ചിരിക്കുന്നു.

## ൪. പ്രധാന ദേശങ്ങൾ നഗരങ്ങൾ മുതലായവ.

൨൧൦. തൊവാള മണ്ടപത്തുംവാതുക്കൽ ചേർന്ന പ്രധാന സ്ഥലങ്ങൾ നാഞ്ചിനാടിന്റെ പ്രധാന നഗരമായ അഴകിയപാണ്ടിപുരവും മുഖ്യ ക്ഷേത്രവും തഹശീൽദാരുടെ കച്ചേരിയും ഉള്ള ഭൂതപ്പാണ്ടിയും വലിയ കുളത്താൽ പ്രസിദ്ധിയുള്ള താഴക്കുടിയും മണ്ടപത്തുംവാതിലിന്റെ പെരുള്ള തോവാളയും ആകുന്നു.

൨൧൧. അഗസ്തീശ്വരം മണ്ടപത്തുംവാതുക്കൽ ചേൎന്ന മുഖ്യ സ്ഥലങ്ങൾ ഹിന്തുക്കൾ തീൎത്ഥസ്നാനാദികൾക്കു പോകുന്ന സ്ഥലങ്ങളിൽ ഒന്നായ കന്യാകുമാരിയും തിരുവിതാംകോട്ടു സംസ്ഥാനത്തു ഹിന്തുക്കളുടെ വന്ദനസ്ഥലമായ മഹാ ക്ഷേത്രവും തഹശീൽദാരുടെ കച്ചേരിയും ഉള്ള ശുചീന്ദ്രവും മുമ്പിൽ രാജധാനിയും ഇപ്പോൾ തിരുവിതാംകോട്ടു സംസ്ഥാനത്തുള്ള ലണ്ടൻ മിശിനറിമാരുടെ പ്രധാനസ്ഥലവുമായ നാഗരുകോവിലും ചന്തസ്ഥലമായ കൊട്ടാറും മണ്ടപത്തുംവാതിലിന്റെ പെരുള്ള അഗസ്തീശ്വരവുമാകുന്നു.

൨൧൨. ഇരണിയൽ മണ്ടപത്തുംവാതുക്കൽ ചേൎന്ന പ്രധാന സ്ഥലങ്ങൾ മുൻപിൽ ഡെയിൻസ്യുകാരുടെ കച്ചവടസ്ഥലവും തുറമുഖവുമായ കുളച്ചലും തഹശീൽദാരുടെ വാസസ്ഥലമായ ഇരണിയലും മുമ്പിൽ രാജധാനിയുണ്ടായിരിക്കയും അതിനാൽ സംസ്ഥാനം അടക്കം പെരു സിദ്ധിക്കയും ചെയ്തിട്ടുള്ള തിരുവിതാംകോട്ടു ആകുന്നു.

൨൧൩. കൽക്കുളം മണ്ടപത്തുംവാതുക്കൽ ചേൎന്ന പ്രമാണപ്പെട്ട സ്ഥലങ്ങൾ തിരുവനന്തപുരത്തേക്കു എഴുന്നെള്ളി പാൎപ്പാകുന്നതിനു മുൻപിൽ എഴുന്നെള്ളി പാൎത്തുവ.നിരുന്ന. രാജധാനിയായി ഇപ്പോൾ കൽക്കുളം തഹശീൽദാരുടെ കച്ചേരിസ്ഥലമായ പത്മനാഭപുരവും ക്ഷേത്രങ്ങളാൽ പ്രസിദ്ധിയുള്ള തിരുവട്ടാറും തിരുനന്തിക്കരയും ആകുന്നു.

൨൧൪. വിളവംകോട്ടു മണ്ടപത്തുംവാതുക്കലെ പ്രധാന സ്ഥലങ്ങൾ വളരെ നായകന്മാരുടെ വാസസ്ഥലമായും തഹശീൽദാർ പാൎത്തുവരുന്നതായും ഉള്ള കു

ഴിത്തുറയും താമ്രപൎണ്ണി നദിയുടെ മുഖവും തുറമുഖവും ആകുന്ന തെങ്ങാപ്പട്ടണവും ആകുന്നു.

൨൱൫. നെയ്യാററുംകര മണ്ടപത്തുംവാതുക്കലുള്ള പ്രധാനപ്പെട്ട സ്ഥലങ്ങൾ മുമ്പിൽ ഡച്ചുകാർ പണ്ടകശാലകൾ കെട്ടി കച്ചവടങ്ങൾ ചെയ്തുവന്ന തുറമുഖമായ വിഴിഞ്ഞവും ക്ഷേത്രത്താൽ പ്രസിദ്ധിയുള്ള തിരുവല്ലവും വളരെ നായകന്മാരുടെ വാസസ്ഥലവുമായി തഹശിൽദാരുടെ കച്ചേരിയുള്ള നെയ്യാററുംകരയും ആകുന്നു.

൨൱൬. നെടുമങ്ങാട്ട മണ്ടപത്തുംവാതുക്കൽ ചെന്ന മുഖ്യ സ്ഥലങ്ങൾ മുൻപിൽ മാടമ്പിമാരുടെ വാസസ്ഥലമായി ഇപ്പോൾ തഹശീൽദാർ പാൎത്തുവരുന്ന ഇളവള്ളുവർനാട്ട എന്നുകൂടി സംജ്ഞയുള്ള നെടുമങ്ങാട്ടും തിരുവിതാംകൂറിലെക്കു തിരുനൽവേലിയുമായി കച്ചവടംകൊണ്ടു പുഷ്ടിയുള്ള ചന്തസ്ഥലമായിരുന്ന ആൎയ്യനാട്ടും ആകുന്നു.

൨൱൭. തിരുവനന്തപുരം വ മണ്ടപത്തുംവാതില്ക്കലിലും കൂടിയുള്ള പ്രമാണപ്പെട്ട സ്ഥലം രാജ്യഭാരംചെയ്തുവരുന്ന തിരുമനസ്സുകൊണ്ടും രാജകുഡുംബങ്ങളും എഴുന്നെള്ളി പാൎത്തവരുന്നതായും തിരുവിതാംകൂർ കൊച്ചി രണ്ടു സംസ്ഥാനങ്ങളിലെ റസിഡെണ്ടുസായ്പു അവർകൾ പാൎത്തുവയ്യുന്നതായും ഹജൂർക്കച്ചേരിയും സദർകോടതിയും ഉള്ളതായും നായരു പട്ടാളം കിടപ്പുള്ളതായും ഉള്ള തിരുവനന്തപുരം ആകുന്നു.

൨൱൮. ചിറയിൻകീഴ മണ്ടപത്തുംവാതുക്കൽ ചേൎന്ന മുഖ്യ സ്ഥലങ്ങൾ രാജകുഡുംബം എഴുന്നെള്ളി പാൎക്കുന്നതായ ആററങ്ങലും വൎക്കലെ കുന്നിന്റെ മുകളിൽ ഉള്ള ജനാൎദ്ദനസ്വാമി ക്ഷേത്രത്താലും തീൎത്ഥക്കുളത്താ

ഷ്ടം പ്രസിദ്ധിയുള്ള വക്കലയും തഹശീൽദാർ പാൎത്തുവരുന്ന വലിയദേശമായ ചിറയിൻകിഴും ആകുന്നു.

ബ്രിട്ടീഷു രാജ്യത്തൊടു ചേൎന്ന അഞ്ചുതെങ്ങിൽ സ്ഥലത്തിന്റെ കിഴക്കെ അതിരു ചിറയിൻകീഴ മണ്ടപത്തുംവാതിൽ ആകുന്നു.

൨൯. കൊട്ടാരക്കര മണ്ടപത്തുംവാതുക്കൽ ചേൎന്ന പ്രമാണപ്പെട്ട സ്ഥലങ്ങൾ ആറേറുതാറും ചന്തയുള്ള വെളിനല്ലൂരും ഒരു കൊട്ടാരവും ഒരു പഴയ സുറിയാനിപ്പള്ളിയും തഹശീൽദാരുടെ കച്ചെരിസ്ഥലവും ഉള്ള കൊട്ടാരക്കരയും ആകുന്നു.

൩൦. പത്തനാപുരം മണ്ടപത്തുംവാതുക്കൽ ചേൎന്ന പ്രധാനപ്പെട്ട സ്ഥലങ്ങൾ സത്യത്തിന്ന മുഖ്യമായി വിചാരിക്കപ്പെട്ട ക്ഷേത്രം ഉള്ള കുളത്തൂപ്പുഴയും തിരുനെൽവേലി വ്യാപാരികളുമായി കച്ചവടം ചെയ്തുവരുന്ന സ്ഥലങ്ങളിൽ ഒന്നായ പത്തനാപുരവും, സഹ്യന്റെ ഉപരിഭാഗത്തുകൂടിയുള്ള പാതകളിൽ ഒന്നു സംബന്ധിച്ച ക്ഷേത്രം ഉള്ള ആൎയ്യൻകാവും ആകുന്നു.

൩൧. ചെങ്കോട്ടയിൽ ചേൎന്ന പ്രധാനസ്ഥലങ്ങൾ തഹശീൽദാരുടെ വാസസ്ഥലമായ ചെങ്കോട്ടയും ആൎയ്യൻകാവു പാതയുടെ കിഴക്കെ അടിവാരത്തിലുള്ള പുളിയറയും ആകുന്നു.

൩൨. കൊല്ലം മണ്ടപത്തും വാതുക്കൽ ചെൎന്ന മുഖ്യസ്ഥലങ്ങൾ മഹാരാജ്ഞി അവൎകളുടെ മദ്രാസുപട്ടാളം കിടപ്പുള്ള കൻറ്റൊൻമെണ്ടും തഹശീൽദാരുടെ കച്ചെരിസ്ഥലവും ഉള്ള കൊല്ലവും യൂറോപ്പുകാരു പാൎത്തുവരുന്നതായി സമുദ്രതീരത്ത ഉള്ള തങ്കശ്ശെരിയും സമുദ്രത്തി

നും കായലിനും മദ്ധ്യെയുള്ള വലിയ പട്ടണമായ പറവൂരും ആകുന്നു.

൨൨൩. കുന്നത്തൂര മണ്ഡപത്തുംവാതുക്കൽ ചെന്ന പ്രമാണപ്പെട്ട സ്ഥലങ്ങൾ ഏററവും പ്രസിദ്ധപ്പെട്ട ക്ഷെത്രവും ആഴ്ചതൊറും ചന്തയും ഉള്ള ശാസ്താംകൊട്ടയും തഹശിൽദാരുടെ കച്ചെരിയുള്ളതായി ചൊവ്വില്ലാത്ത വലിയ ദെശമായ കുന്നത്തൂരും പൊരുവഴിയെന്നു പെരുള്ള മറെറാരു വലിയ ദെശവുമാകുന്നു.

൨൨൪. കരുനാഗപ്പള്ളി മണ്ഡപത്തുംവാതുക്കൽ ചെന്ന മുഖ്യസ്ഥലങ്ങൾ തഹശിൽദാരുടെ കച്ചെരിയുള്ള പടനായർകുളങ്ങരയും മണ്ഡപത്തുംവാതിലിന്റെ പെരുള്ള കരുനാഗപ്പള്ളിയും വളരെ ജനങ്ങളുള്ള കൃഷ്ണപുരവും ആകുന്നു.

൨൨൫. കാർത്തികപ്പള്ളി മണ്ഡപത്തുംവാതുക്കൽ ചെന്ന മുഖ്യസ്ഥലങ്ങൾ തഹശിൽദാരുടെ കച്ചെരിയുള്ള അരിപ്പാട്ടും മുമ്പിൽ ഡച്ചുകാരുടെ കച്ചൊട സ്ഥലമായിരുന്ന കായംകുളവും സമുദ്രതീരത്തു കൊട്ടാരവും ക്ഷെത്രവും ഉള്ള തൃക്കുന്നപ്പുഴയും ആകുന്നു.

൨൨൬. മാവെലിക്കര മണ്ഡപത്തുംവാതുക്കൽ ചെന്ന പ്രധാനസ്ഥലങ്ങൾ വലിയ കൊട്ടയും തഹശിൽദാരുടെ കച്ചെരിയും ഉള്ള മാവെലിക്കരയും മുമ്പിൽ സ്വയാധികാരികളായ രാജാക്കന്മാരുടെ പ്രധാന സ്ഥലമായിരുന്ന പന്തളവും ആകുന്നു,

൨൨൭. ചെങ്ങന്നൂര മണ്ഡപത്തുംവാതുക്കൽ ചെന്ന മുഖ്യസ്ഥലങ്ങൾ വളരെ പ്രസിദ്ധിയുള്ള ശിവക്ഷെത്രവും തഹശിൽദാരുടെ കച്ചെരിയും ഉള്ള ചെങ്ങന്നൂരും

പലജാതിക്കാർ ഉള്ള വലിയ ദെശമായ മാന്നാറും ആകുന്നു.

൨൨൮. തിരുവല്ലാമണ്ടപത്തുംവാതുക്കൽ ഉള്ള പ്രധാന സ്ഥലങ്ങൾ ഏററവും പ്രസിദ്ധപ്പെട്ടതായ മുഖ്യക്ഷെത്രം ഉള്ള ആറന്മുളയും മുമ്പിൽ ഇടപ്രഭുക്കന്മാരുടെ പ്രധാന സ്ഥലമായിരുന്ന കല്ലുപ്പാറയും പൂജ അടിയന്തരാദികൾക്കു വളരെ മുതൽ വകവച്ചുപ്പെട്ട ക്ഷെത്രവും തഹശിൽദാരുടെ കച്ചെരിയും ഉള്ള തിരുവല്ലായും ക്ഷെത്രത്താലും മററും കീൎത്തിപ്പെട്ട കവിയൂരും ഈ സംസ്ഥാനത്തുള്ള സുറിയാനിപ്പള്ളികളിൽ ഏററവും പുരാതനപ്പള്ളിയുള്ള നിരണവും ആകുന്നു.

൨൨൯. അമ്പലപ്പുഴ മണ്ടപത്തുംവാതുക്കൽ ചെന്ന പ്രധാന സ്ഥലങ്ങൾ തിരുവിതാംകൊട്ട സംസ്ഥാനത്തെ മുഖ്യതുറമുഖമായ ആലപ്പുഴയും മുമ്പിൽ ചെമ്പകശ്ശെരി രാജാക്കന്മാരുടെ പ്രധാന സ്ഥലവും ഇപ്പൊൾ തഹശിൽദാരുടെ കച്ചെരിസ്ഥലവുമായ അമ്പലപ്പുഴയും മുമ്പിൽ പൊൎത്തുഗീസുകാരുടെ കച്ചവടസ്ഥലമായി ഇപ്പൊൾ കൊങ്ങണിമാർ പാൎത്തുവരുന്ന സമുദ്ര തീരത്തിലുള്ള വലിയ ദെശമായ പുറക്കാട്ടും ആകുന്നു.

൨൩൦. ചെൎത്തല മണ്ടപത്തുംവാതുക്കലുള്ള പ്രധാനസ്ഥലങ്ങൾ തഹശിൽദാരുടെ കച്ചെരിസ്ഥലമായ ചെൎത്തലയും തുറവൂരും മാരാരിക്കുളവും ആകുന്നു

൨൩൧. വൈക്കം മണ്ടപത്തുംവാതുക്കലെ പ്രമാണപ്പെട്ട സ്ഥലങ്ങൾ കായലിൽ ഏററവും വിസ്താരത്തിലുള്ള ദ്വീപായ പള്ളിപ്പുറവും തഹശിൽദാരുടെ കച്ചെരിയും തിരുവിതാംകൊട്ട സംസ്ഥാനത്തുള്ള ശിവാലയങ്ങളിൽ എത്രയും കീൎത്തിപ്പെട്ട ശിവക്ഷെത്രവും ഉള്ള വൈ

കവും സമീപത്തെ ചന്തസ്ഥലമായ വടയാറും ആകുന്നു.

൧൩൨. ഏറ്റുമാനൂര മണ്ടപത്തുംവാതുക്കൽ ചെന്ന പ്രധാന സ്ഥലങ്ങൾ തഹശീൽദാരുടെ കച്ചേരിയുള്ളതായും ഉത്സവത്തിൽ ബഹുജനങ്ങൾ കൂടുകയും ആസമയം വളരെ കച്ചവടങ്ങൾ നടന്നുവരികയും ചെയ്യുന്നതായ വിശേഷ ശിവക്ഷേത്രം ഉള്ള ഏറ്റുമാനൂരും ബഹു ധാന്യങ്ങൾ കച്ചവടം ചെയ്യപ്പെട്ടുവരുന്ന ചന്തസ്ഥലമായ കുമരകവും വളരെ നായകന്മാരുടെ വാസസ്ഥലമായ ഐമനമെന്ന വലിയ ദേശവുമാകുന്നു.

൧൩൩. കോട്ടയം മണ്ടപത്തുംവാതുക്കൽ ചെന്ന പ്രധാന സ്ഥലങ്ങൾ തഹശീൽദാര പാൎത്തുവരുന്ന തിരുനക്കരെയും മുമ്പിൽ സ്വാതന്ത്ര്യം ഉണ്ടായിരുന്ന ഊരാണ്മക്കാരുടെ പ്രധാന സ്ഥലമായ കിടങ്ങൂരും കൊയിമ്മയും സുറിയാനിക്കാരുടെ മുഖ്യസ്ഥലവും തിരുവിതാംകൊട്ട സംസ്ഥാനത്തുള്ള പാച്ചുമിശ്യനരിമാരുടെ പ്രമാണപ്പെട്ട സ്ഥലവുമായ കൊട്ടയവും നായന്മാരുടെ വാസസ്ഥലവുമായി വലിയ ദേശമായ വിജയപുരവും ആകുന്നു.

൧൩൪. ചങ്ങനാശെരി മണ്ടപത്തുംവാതുക്കലുള്ള മുഖ്യസ്ഥലങ്ങൾ ഠരം ദെശങ്ങളിലുള്ള ചന്തകളിൽ വലിയ ചന്തസ്ഥലമായ ചങ്ങനാശെരിയും വളരെ നായന്മാർ പാൎത്തുവരുന്ന തൃക്കൊടിസ്ഥാനവും തുലുക്കന്മാർ പാണ്ടിക്കാരുമായി വളരെ കച്ചവടം ചെയ്തുവരുന്ന സ്ഥലമായ കാഞ്ഞിരപ്പള്ളിയും ആകുന്നു,

൧൩൫. മീനച്ചൽ മണ്ടപത്തുംവാതുക്കൽ ചേൎന്ന പ്രമാണപ്പെട്ട സ്ഥലങ്ങൾ തഹശീൽദാരുടെ വാസ

സ്ഥലമായ പാലായും പൂഞ്ഞാററിൽ പ്രബല പാൎത്തുവരുന്ന പൂഞ്ഞാറും മണ്ടപത്തുംവാതിലിന്റെ പേരുള്ള മീനച്ചൽ ദേശവും ബഹുജനങ്ങൾ ഉള്ള വലിയ ദേശമായ പരണങ്ങാനവും ആകുന്നു.

൨൱൩. മൂവാററുപുഴ മണ്ടപത്തുംവാതുക്കൽ ഉള്ള പ്രധാന സ്ഥലങ്ങൾ തഹശീൽദാരുടെ കച്ചേരിസ്ഥലം ഉൾപ്പെട്ടതായി വളരെ പാക്ക കച്ചവടം ഉള്ള മൂവാററുപുഴയും മുമ്പിൽ തിരുനൽവേലിയോളം ഡിൻഡിഗലിനോട്ടം ഉണ്ടായിരുന്ന കച്ചവടങ്ങളാൽ പ്രാബല്യം ഉണ്ടായിരുന്ന കോതമംഗലവും ആകുന്നു.

൨൱൪. തൊടുപുഴ മണ്ടപത്തുംവാതുക്കലെ പ്രധാന സ്ഥലങ്ങൾ തഹശീൽദാരു പാൎത്തുവരുന്ന കാരിക്കോട്ടം മഹമ്മദുമാൎഗ്ഗക്കാരായ ലബ്ബ അല്ലെങ്കിൽ തുലുക്കന്മാർ പാൎത്തുവരുന്ന പ്രധാന സ്ഥലമായി സഹ്യന്റെ താഴെയുള്ള വലിയ ദേശമായ തൊടുപുഴയും ആ മലയുടെ താഴെ മുമ്പിനാലെ ഉള്ള വലിയ കച്ചവടസ്ഥലമായ നെരിയമംഗലവും ആകുന്നു.

൨൱൫. കുന്നത്തുനാട മണ്ടപത്തുംവാതുക്കലുള്ള പ്രമാണപ്പെട്ട സ്ഥലങ്ങൾ തഹശീൽദാരുടെ വാസസ്ഥലമായ പെരുംപാവൂരും പെരിയാററിന്റെ തീരം സമീപിച്ചു നായന്മാർ പാൎത്തുവരുന്നതായി വലിയദേശമായ ചെരാനല്ലൂരും കൊച്ചിയിലെ ദേഹസൌഖ്യസ്ഥലമായി ആണ്ടുതോറും ഉള്ള കച്ചവടത്താൽ പ്രസിദ്ധിയുള്ള ആലുവായും ആകുന്നു.

൨൱൬. ആലങ്ങാട്ട മണ്ടപത്തുംവാതുക്കൽ ചേൎന്ന പ്രധാന സ്ഥലങ്ങൾ തഹശീൽദാരുടെ വാസസ്ഥലമായ തിരുവാലൂരും കാലന്തോറും ഉള്ള വലിയ ചന്ത

യാൽ കേൾവിയുള്ള മാന്തൊലിയും തിരുവിതാംകൊട്ട സംസ്ഥാനത്തുള്ള പള്ളികളിൽ വലുതും ഇപ്പൊൾ ജീൎണ്ണം ഭവിച്ചതും ആയ പള്ളിയുള്ള ആലങ്ങാടും ആകുന്നു.

൨൪൦. പറവൂര മണ്ടപത്തുംവാതുക്കലുള്ള പ്രമാണപ്പെട്ട സ്ഥലങ്ങൾ തഹശീൽദാരുടെ വാസസ്ഥലമായ കണ്ണൻകുളങ്ങരയും മുൻപിൽ പട്ടാളം കിടന്നിരുന്നതായി ഇപ്പൊൾ വടക്കെ ദേശങ്ങളിലുള്ള കച്ചവടസ്ഥലങ്ങളിൽ മുഖ്യ സ്ഥലമായ പറവൂരും ഡച്ചുകാരുടെ കൈവശത്തിലായിരുന്ന പള്ളിപ്പുറവും പറവൂര പ്രഭുവെന്നു പെര മാത്രം ഉള്ള ആളിന്റെ വാസസ്ഥലമായ പാറക്കടവും തിരുവിതാംകോട്ട സംസ്ഥാനത്തുള്ള റൊമാൻകത്തൊലിക്ക മതക്കാരുടെ പ്രധാന സ്ഥലമായ വരാപ്പുഴ തുരുത്തും ആകുന്നു.

## ൭. റൊഡ്ഡുകൾ തോടുകൾ മുതലായവ.

൨൪൧. ഒരു രാജ്യത്തുള്ള പല ദേശങ്ങളിലെക്കു സാധാരണമായി പൊക്കുവരത്തിനു ഉപയൊഗമായി റൊഡ്ഡുകൾ മുതലായവ ഉണ്ടായിരിക്കുന്നതുകൊണ്ടുള്ള ഗുണം ഇത്രയെന്നു നിൎണ്ണയിപ്പാൻ പ്രയാസമാകുന്നു.

അങ്ങിനെ റൊഡ്ഡുകൾ മുതലായവ ഉള്ളതുകൊണ്ടു ഒരു ദിക്കിൽ ഉള്ള സാമാനങ്ങൾ മറ്റു ദിക്കുകളിലെക്കു എളുപ്പത്തിൽ കൊണ്ടുപൊകുന്നതിനും അതിനാൽ സാമാനങ്ങളുടെ വില ഒരിടത്തും ക്രമമല്ലാത്ത വിധത്തിൽ കൂടുതൽ കുറവു വരാതെയിരിക്കുന്നതിനും എല്ലായിടങ്ങളിലും ഉള്ള എല്ലാ ജനങ്ങൾക്കും ഉപജീവനത്തിനും

സുഖത്തിന്നും ഉപയോഗമായ സാധനങ്ങൾ എളുപ്പത്തിൽ കിട്ടുന്നതിന്നും ഇടയുള്ളതുമാത്രവുമല്ലാ ചരക്കുകൾ ഒരിടത്തു വിലപ്പോകാതെ നഷ്ടം വരുന്നതിന്നും മറെറാരിടത്തു തീരെ കിട്ടാതെ ബുദ്ധിമുട്ടിന്നും ഇടവരാത്തതും ആകുന്നു ദൂരെ ദിക്കുകളിൽ പാക്കുന്ന ജനങ്ങൾ പ്രയാസംകൂടാതെ മററു ദേശവാസികളുമായി തമ്മിൽ സംസൎഗ്ഗം ചെയ്യുന്നതിന്നും അവരവരു അഭ്യസിച്ചിട്ടുള്ള വിദ്യകളെ അന്യോന്യം ഗ്രഹിപ്പിച്ചു അഭിവൃദ്ധി ആക്കുന്നതിന്നും തങ്ങൾ ഏകരാജ്യവാസികളാണെന്നും ആ രാജ്യത്തുണ്ടാകുന്ന ഗുണദോഷങ്ങൾ എല്ലാവൎക്കും ഒന്നുപോലെ ഉള്ളതാണെന്നും വിചാരിച്ചു മെൽക്കുമെൽ ഐശ്വൎയ്യവും വിവേകവും ശ്രെയസ്സും വൎദ്ധിപ്പാൻ തക്കവണ്ണം ഉള്ള മാൎഗ്ഗങ്ങളെ വെളിവാക്കുന്നതിന്നും കാരണമായി തീരുന്നു.

൨൪൫. തിരുവിതാംകൊട്ടു സംസ്ഥാനത്തു സമുദ്രതീരം സംബന്ധിച്ചുള്ള പ്രദെശങ്ങളിൽ പൊക്കുവരവു ചെയ്യുന്നതു മിക്കവാറും വള്ളം വഴിയായിട്ടാകുന്നു.

൨൪൬. തിരുവനന്തപുരം മുതൽ രാജ്യത്തിന്റെ അറ്റത്തിവരെ വള്ളംവഴി പൊകുന്നതിന്നു കടൽക്കരയൊടു സമീപിച്ചു കായല്പുകൾ ഉള്ളതും അവ തോടുകളാൽ സംബന്ധിക്കപ്പെട്ടിരിക്കുന്നതും അതിന്നു വൎക്കലെ കുന്നിനാൽ ആറു മയിൽ വഴി വിരൊധം വന്നിട്ടുള്ളതല്ലാതെ മററു യാതൊരു തടങ്കൽ ഇല്ലാത്തതും ആകുന്നു.

൨൪൭. തിരുവനന്തപുരത്തിന്നു തെക്കുള്ള ദെശങ്ങളിലെക്കു പൊക്കുവരവു ചെയ്യുന്നതിന്നു ഒരു തോടുകൂടി വെട്ടിച്ചുവരുന്നുണ്ടു.

൨൪൮. ഉൾപ്രദെശങ്ങളിലും ഉള്ള പൊക്കുവരത്ത

ആറുകൾ തോട്ടുകൾ മുതലായവകളിൽ കൂടി ധാരാളമായി ചെയ്യുവരുന്നുണ്ട.

൨൱൬. തിരുവനന്തപുരം സംബന്ധിച്ചു തെക്കൊട്ടും കിഴക്കൊട്ടും വടക്കൊട്ടും മൂന്നു റൊഡ്ഡുകൾ രാജ്യത്തിന്റെ അറ്റത്തിവരെ ഉള്ളതാകുന്നു.

൨൱൭. തിരുവനന്തപുരത്തുനിന്നു തെക്കൊട്ടെക്കുള്ള റോഡ നേമം - ബാലരാമപുരം - നെയ്യാററുംകര പാറശ്ശാല - വിളവംകൊട്ട- കൽക്കുളം - കോട്ടാറ - നാഗരുകൊവിൽ - തോവാള - മുതലായ പ്രദെശങ്ങളെക്കടന്നു ആരുവാമൊഴി പാതയിൽ കൂടെ തെക്കെ തിരുനൽവെലി പാളയംകൊട്ട മുതലായ ദിക്കുകളിലെക്കു പൊകുന്നു.

൨൱൮. തെക്കെറോഡിന്റെ ഒരു പിരിവു കോട്ടാറുനിന്നും തിരിഞ്ഞു ശുചീന്ദ്രത്തുകൂടി കന്യാകുമാരിയിലെക്കു പൊകുന്നു.

൨൱൯. തിരുവനന്തപുരത്തുനിന്നും വടക്കൊട്ടെക്കുള്ള റൊഡ കഴക്കൂട്ടം പള്ളിപ്പുറം എടക്കൊട്ട ആററങ്ങൽ നാവായിക്കുളം മൈലക്കാട്ട വെട്ടിക്കവല കൊല്ലം മുതലായ പ്രദെശങ്ങൾ വഴിയായി പൊകുന്നു,

൨൱൰. അഞ്ചുതെങ്ങിൽ നിന്നും ഒരുവഴി മേവക്കല വന്നു അവിടെവച്ചു വടക്കൊട്ടുള്ള റൊഡിലെക്കു കൂടുന്നു.

൨൱൰൧. അതിൽനിന്നും മററൊരുവഴി കുഴിയൻവിളാകത്തുവച്ചു പിരിഞ്ഞു വക്കലെക്കു പൊകുന്നു.

൨൱൰൨. കൊല്ലത്തുനിന്നും ഏകദേശം ൧ മയിലിനു തെക്കുള്ള പരവൂരിൽ നിന്നും ഒരു റൊഡ നാവായിക്കുളത്തിനു രണ്ടു മയിൽ വടക്കു വച്ചു വടക്കൊട്ടുള്ള വലിയ റൊഡ കടന്നു മടവൂര ചടയമംഗലം അഞ്ചൽ ക

ഉത്തുപ്പുഴ മുതലായ പ്രദേശങ്ങളെ കടന്നു ഇടമലത്തെട ത്തിന്റെ സമീപത്തു കൂടി ചെങ്കോട്ടയ്ക്കു പോകുന്നു.

൨൰൩. ൰൨ാം റൊഡിൽ നിന്നും ഒരു പിരിവു അഞ്ചലിൽനിന്നും പിരിഞ്ഞു വടക്കു പടിഞ്ഞാറായി വളഞ്ഞു കൊട്ടാരക്കരെയ്ക്കു സമീപത്തു വച്ചു കിഴക്കെ വലിയ റോഡിലെക്കു കൂടുന്നു.

൨൰൪. വടക്കോട്ടുള്ള റോഡിന്റെ ഒരു ശാഖാ മയിലക്കാട്ടു നിന്നും പിരിഞ്ഞു ചെങ്ങന്നൂർ പുത്തൂർ മുതലായ പ്രദേശങ്ങളെ കടന്നു പടവൂര നിന്നും ചെങ്കോട്ടക്കുള്ള റൊഡിനൊടു അഞ്ചലിൽ വച്ചു കൂടുന്നു.

൨൰൫. കൊല്ലത്തുനിന്നും കിഴക്കോട്ടുള്ള റോഡു കിളികൊല്ലൂര എഴുകൊൺ കൊട്ടാരക്കര പത്തനാപുരം മാമ്പഴത്തറ ആര്യൻകാവു പുളിയറ ചെങ്കോട്ട മുതലായ പ്രദേശങ്ങളിൽ കൂടി വടക്കോട്ടു തിരിഞ്ഞു വടക്കെ തിരുനെൽവേലി മധുര മുതലായ ദിക്കുകളിലെക്കും കിഴക്കു പാളയംകോട്ടെക്കു നേരെയും പോകുന്നു.

൨൰൬. കുന്നത്തൂരിന്നു സമീപത്തു വച്ചു കിഴക്കൻ റോഡിന്റെ ഒരു ചിറപ്പു വടക്കൊട്ടു പിരിഞ്ഞു പടിഞ്ഞാറൊ കല്ലട കുന്നത്തൂര മണ്ണടി ഏനാദിമംഗലം മാങ്കൂര മുതലായ ദേശങ്ങളിൽ കൂടി അർദ്ധവൃത്താകാരമായി വന്നു പത്തനാപുരത്തുവച്ചു കിഴക്കൻ റോഡിലെക്കു രണ്ടാമതും ചേരുന്നു.

൨൰൭. കിഴക്കൻ റോഡിന്റെ മറ്റൊരു ശാഖ കൊട്ടാരക്കരെയ്ക്കു സമീപത്തു വച്ചു പിരിഞ്ഞു കേതകപ്പള്ളി നെടുവംകാവു പള്ളിക്കൽ മടവൂര നഗരൂര മുതലായ പ്രദേശങ്ങളിൽ കൂടി തെക്കു വാമനപുരത്തെക്കു പോകുന്നു.

൨൯൮. വാമനപുരത്തുനിന്നും ഒരു വഴി കല്ലറ കടക്കൽ മുതലായ പ്രദേശങ്ങളിൽ കൂടി വടക്ക അഞ്ചലി ലെക്ക പോകുന്നു.

൨൯൯. കിഴക്കൻ റോഡിൻെറ മറെറാരു ശാഖാ കൊട്ടാരക്കര സമീപത്തു വച്ചു വടക്കോട്ട പിരിഞ്ഞു ആ ദേശത്തെ കുന്നത്തൂരുമായി സംബന്ധിപ്പിക്കുന്നു.

൩൦൦. കൊല്ലത്തുനിന്നും വടക്കൻ റോഡ തങ്കശ്ശെരി ചവറ പന്മന കരുനാഗപ്പള്ളി കൃഷ്ണപുരം കായംകുളം ··· ഹരിപ്പാട്ട മുതലായ പ്രദേശങ്ങളിൽ കൂടി പോകുന്നു.

൩൦൧. വടക്കൊട്ടുള്ള റൊഡിൻെറ ഒരു ശാഖാ കരുനാഗപ്പള്ളിയിൽ നിന്നും പിരിഞ്ഞു തഴവാ ശൂരനാട്ട മുതലായ ദിക്കുകളിലെക്ക പോകുന്നു.

൩൦൨. അതിൻെറ മറെറാരു ശാഖാ കൃഷ്ണപുരത്തു വച്ചു പിരിഞ്ഞു വടക്ക മാവേലിക്കരെക്കു പോകുന്നു.

൩൦൩. ൪൦ ഒട്ടവിലെ വഴിയുടെ ഒരു ശാഖാ കൃഷ്ണപുരത്തുനിന്നു രണ്ടു മയിലിനും വടക്കവച്ചു പിരിഞ്ഞു പള്ളിക്കൽ അടൂര കലഞ്ഞൂര മുതലായ പ്രദേശങ്ങളിൽ കൂടി പൊയി പത്തനാപുരത്തുവച്ചു കിഴക്കൻ റോഡി ലെക്ക കൂടുന്നു.

൩൦൪. വടക്കൻ റോഡിൻെറ ഒരു ശാഖാ കായംകുളത്തുവച്ചു പിരിഞ്ഞു കീരിക്കാട്ട മുതുകുളം മുതലായ ദിക്കുകളിൽ കൂടി കാൎത്തികപ്പള്ളിയിൽ ചെന്നു പിന്നീട്ട ഹരിപ്പാട്ട വച്ചു വടക്കൻ റോഡിൽ കൂടുന്നു.

൩൦൫. തൃക്കുന്നപ്പുഴ കടപ്പുറംവിട്ട കിഴക്ക പടിഞ്ഞാറായുള്ള വഴി മാവേലിക്കര വള്ളിക്കോട്ട കോന്നിയൂര ഒ

തലായ സ്ഥലങ്ങളെ കടന്നു അച്ചൻകോവിൽ പാതയു ടെ സമീപത്തുകൂടി ചെങ്കോട്ടയ്ക്കു പോകുന്നു.

൱൬൬. കുന്നുപുരത്തെക്കും മാവേലിക്കരെയ്ക്കും ഉള്ള വഴി വടക്കോട്ടു പുലിയൂരുവരെ ചെന്നു അവിടെ നിന്നു കിഴക്കൊട്ടു തിരിഞ്ഞു ചെങ്ങന്നൂര വടക്കെക്കര ആറന്മു ള മുതലായ പ്രദേശങ്ങളിലെക്കു പോകുന്നു.

൱൬൭. മാവേലിക്കരനിന്നും മറ്റൊരു വഴി വട ക്കോട്ടു തിരിഞ്ഞു മാന്നാറു കടപ്പിറ തിരുവല്ലാ ചങ്ങനാ ശ്ശെരി കൊട്ടയം ഏറ്റുമാനൂര കടുത്തുരുത്തി ഇങ്ങിനെ യുള്ള പ്രദേശങ്ങളിൽ കൂടി വടയാറു ചെന്നു അവി ടെവച്ചു വൈക്കത്തുനിന്നും വരുന്നതായ ഒരു വഴിയി ൽ കൂടുന്നു.

൱൬൮. അരിപ്പാട്ടുനിന്നും വടക്കൊട്ടുള്ള റോഡ കു മാരപുരം പുറക്കാട്ടു മുതലായ ദിക്കുകളെ കടന്നു അമ്പ ലപ്പുഴ പടിഞ്ഞാറു ഭാഗത്തു കൂടി ആലപ്പുഴെക്കു പോ കുന്നു.

൱൬൯. ആയതു പിന്നിട്ടു ചേർത്തല തുറവൂര അരൂ ര മുതലായ പ്രദേശങ്ങളിൽ കൂടി അന്തകാരഴിയിൽ ചെ ന്നു അക്കര കടന്നു കൊച്ചിസംസ്ഥാനത്തെക്കു പോകുന്നു

൱൭൦. വൈക്കത്തുനിന്നും ഒരു വഴി വടക്കോട്ടു തിരി ഞ്ഞു കുലശേഖരമംഗലം തെക്കൻപറവൂര മുതലായ ദി ക്കുകളിൽ കൂടി കൊച്ചിസംസ്ഥാനത്തു തൃപ്പൂണിത്തുറെ ക്കു പൊകുന്നു.

൱൭൧. തൃപ്പൂണിത്തുറെനിന്നും ഒരുവഴി തിരുവിതാം കൊട്ടു സംസ്ഥാനത്തെക്കു കടന്നു വെണ്മണി വാനകം മുതലായ പ്രദേശങ്ങളെ കടന്നു വടക്കൊട്ടുതിരിഞ്ഞു മാ ന്നാറിൽ കൂടെ പെരുമ്പാവൂരിലെക്കു പൊകുന്നു.

൨൱൨. തൃപ്പൂണിത്തുറെനിന്നും മറ്റൊരുവഴി അട്ടൂരു വച്ച തിരുവിതാംകൊട്ടെക്ക കടന്നു വടക്കകിഴക്കായി തിരിഞ്ഞു കഴക്കമ്പലത്തിൽ കൂടി പെരുമ്പാവൂരെക്ക പൊകുന്നു.

൨൱൩. ഇടപ്പള്ളിൽനിന്നും ഒരുവഴി പെരുമ്പാവൂരിലെക്ക പൊകുന്നു.

൨൱൪. ഇടപ്പള്ളിനിന്നും മറ്റൊരുവഴി ആലുവായിക്ക പൊകുന്നു.

൨൱൫. ഇടപ്പള്ളിൽനിന്നും മൂന്നാമതു ഒരു വഴി വടക്ക ആലങ്ങാട്ടെക്ക പോകുന്നു.

൨൱൬. വടക്കപടിഞ്ഞാറായി പൊകുന്ന ഒരുവഴി വരാപ്പുഴെ കോട്ടവള്ളിയൊടും പറവൂരിനൊടും സംബന്ധിപ്പിക്കുകയും അവിടെനിന്നും അതു വടക്കോട്ട തിരിഞ്ഞു പെരിയാറ കടന്നു വടക്കൻ കൊച്ചിയിലെക്ക പൊകയും ചെയ്യുന്നു.

൨൱൭. പറവൂരനിന്നും ഒരുവഴി വടക്കകിഴക്കായി പൊയി മംഗലത്തുകൂടി വടക്കൻ കൊച്ചിയിലെക്കപൊകുന്നു.

൨൱൮. പറവൂരുനിന്നും ഒരുവഴി ആലങ്ങാട്ടുകൂടി വെള്ളാരപ്പള്ളിക്ക നേരെചെന്നു അവിടെനിന്നും വടക്കപടിഞ്ഞാറായി തിരിഞ്ഞു കോതകുളങ്ങരെകൂടി വടക്കൻകൊച്ചിയിലുള്ള കൊരട്ടിലെക്ക പൊകുന്നു.

൨൱൯. പറവൂര ആലങ്ങാട്ട വഴിയും ആലുവായിൽ വച്ചു പെരിയാറ കടന്നു കിഴക്കൊട്ടുതിരിഞ്ഞു വാഴക്കുളം പെരുമ്പാവൂര കോതമംഗലം പുന്നമറ്റം മുതലായ ദിക്കുകളിലെക്ക പോകുന്നു.

൨൱൰. അനേകം നാട്ടുവഴികളും വണ്ടിപ്പാതകളും

ങ്ങും റോഡുകളിൽനിന്നും പിരിഞ്ഞു പല ദിക്കുകളിലെക്കു പോകുന്നു.

൨൱൪. മുമ്പിൽ പറയപ്പെട്ട രണ്ടു പ്രധാന റോഡുകളും കൂടാതെ തിരുവിതാംകോട്ട സംസ്ഥാനത്തുനിന്നും പല പാതകൾ സഹ്യപൎവ്വതം കടന്നു തിരുനെൽവെലി ജില്ലയിലെക്കു പൊകുന്നു

൨൱൫. ഏററവും തെക്കു സമീപിച്ചുള്ള പാതകൾ കൊട്ടാരം പാണൊയിപുരം ഇടമല മുതലായ പ്രദെശങ്ങളിൽ കൂടി പൊകുന്നവയാകുന്നു.

൨൱൬. ആരുവാമൊഴി പാതക്കു കുറെ നാഴികക്കു വടക്കു ഒരു മുട്ടു വഴി അനന്തപുരത്തിനും പണകുടിക്കും മദ്ധ്യെകൂടി മല കടന്നു പൊകുന്നു.

൨൱൭. അതിന്റെ മുകളിൽ മുൻപിനാലെ ഉള്ളതായ മറെറാരു നല്ല വഴി ആര്യനാടിനെ പാപനാശനത്തോട്ട സംബന്ധിപ്പിക്കുന്നു.

൨൱൮. കുളത്തുപ്പുഴയിൽ നിന്നും രണ്ടു റോഡുകൾ മല കടന്നു തിരുനൽവെലിക്കു പോകുന്നു.

൯. ഇവയിൽ തെക്കെ അററത്തെതു മലയിറങ്ങി അച്ചൻകോവിലിൽ ചെന്നു വടക്കു ബ്രഹ്മദേശത്തിനു നേരെയും.

൰. വടക്കെ അററത്തെതു ഇടമലത്തടം കടന്നു ചെങ്കോട്ടെക്കും പോകുന്നു.

൨൱൰൧. പുളിയറപ്പാതക്കു വടക്കുള്ളതു അച്ചൻകൊവിൽപാതയാകുന്നു ആയതു അച്ചൻകോവിലിനെ പംപളിപ്പട്ടണത്തൊട്ടും ചെങ്കോട്ടയൊട്ടും സംബന്ധിപ്പിക്കുന്നു.

൨൱൰൨. അച്ചൻകോവിൽ പാതക്കും കടലൂര പാത

കൾ മധ്യെ അനേകം തുറട്ടുവഴികൾ ഉള്ളവററിൽ കൂടി കന്നുകാലികളെ മലംപുറത്തു മെച്ചിൽസ്ഥലങ്ങളിലെക്കു അടിച്ചു കൊണ്ടുപോകുന്നു.

൧൮൮. കടലൂര പാത കാഞ്ഞിരപ്പള്ളിയെ കമ്പംമെട്ടോടും ഉത്തമപാളയത്തോടും സംബന്ധിപ്പിക്കുന്നു.

൧൮൯. തെവാരം പാത സഹ്യന്റെ തിരുവിതാംകൊട്ടെ ഭാഗത്തുള്ള തൊട്ടപുഴയെ തിരുനൾവെലി ഭാഗത്തുള്ള കമ്പം ദെശത്തൊടു സംബന്ധിപ്പിക്കുന്നു.

൧൯൦. ബൊധനായക്കന്നൂര പാത തിരുവിതാംകോട്ടു സംസ്ഥാനത്തുള്ള പാതകളിൽ ഏററവും വടക്കെത്തുള്ളതും ആയതു കോതമംഗലത്തെ ബൊധനായക്കനൂരിനൊടു സംബന്ധിപ്പിക്കുന്നതും ആകുന്നു.

## ൩൩. ജനപുഷ്ടി.

൧൯൧. കൊല്ലം ൧൦൬൬-ാമാണ്ടെക്ക ഇംഗ്ലീഷുവർഷം ൧൮൯൧-ാമതിൽ എടുത്തിട്ടുള്ള കാനീസു കണക്കുപ്രകാരം തിരുവിതാംകോട്ടു സംസ്ഥാനത്തെ ജനപുഷ്ടി ൨൫൫൭൭൩൬ വരെ ഉള്ളതും.

൧൯൨. മുൻ ൧൦൫൬-ാമാണ്ടെക്ക ഇംഗ്ലീഷു വർഷം ൧൮൮൧-ാമതിലെ കാനീസു കണക്കിൽ ജനസംഖ്യ ൨൪൦൧൧൫൮ വരെ ആയിരുന്നതും. നൊക്കുമ്പോൾ മെലെഴുതിയ രണ്ടു സമയങ്ങളിലും എടുത്ത കണക്കുകൾ ശരിയായിട്ടുള്ളവയും രാജ്യത്തിന്റെ ശരിയായ അതൃത്തിവരെ എടുത്തിട്ടുള്ളവയും ആയിരുന്നാൽ ൧൦ വർഷംകൊണ്ടു ൨൪൦൦൦ ജനങ്ങൾ ക്ഷയിച്ചുപൊയിരിക്കുന്നതായി കാണുന്നു.

൧൯൩. ഈ ക്ഷയം മുഖ്യമായി സംഭവിച്ചിട്ടുള്ളതു

കുറവിന്റെ ആധിക്യത്തിനു തക്കവണ്ണം മുറക്കു താഴെ പെരുകൾ എഴുതപ്പെട്ട ജാതിക്കാരിൽ ആകുന്നു.

വിവരം ചാന്നാന്മാർ കമ്മാളർ ൟഴവർ സുറിയാനികൾ അമ്പലവാസികൾ ഇടയർ.

൨൯൪. ൟ ജാതിക്കാരിൽ ആകെയുള്ള കുറവിന്റെ സംഖ്യ ൮൮൦൦൦൦വും മററു ജാതിക്കാരിൽ ഉള്ള വദ്ധനയുടെ സംഖ്യ ൧൦൦൦൦൦വും ആകുന്നു.

൨൯൫. ൟ വദ്ധന മുഖ്യമായി സംഭവിച്ചിട്ടുള്ളതു വദ്ധനയുടെ ആധിക്യത്തിനു തക്കവണ്ണം മുറയ്ക്കു താഴെ പെരുകൾ എഴുതപ്പെട്ട ജാതിക്കാരിൽ ആകുന്നു വിവരം റൊമാസുറിയാനികൾ ശൂദ്രർ പുലയർ പരദെശിബ്രാഹ്മണർ ചെട്ടികൾ പറയർ മുസൽമാന്മാർ.

൨൯൬. തിരുവിതാംകൊട്ട സംസ്ഥാനത്ത പ്രാപ്തിയായ ആളുകളുടെ സംഖ്യ ൮൪൦൬൧,൬ ആകുന്നു.

൨൯൭. ഇവരിൽ ൪൨൩൬൪൪ പുരുഷന്മാരും - ൪൫൧൦൫൨ സ്ത്രീകളും ആകയാൽ സ്ത്രീകളെക്കാൾ ൬൫൧൨ പുരുഷന്മാർ അധികമാകുന്നു.

൨൯൮. ആകെയുള്ള കുഞ്ഞുങ്ങളുടെ സംഖ്യ ൪൨൫൯൧൫ ആകുന്നു.

൨൯൯. ഇവരിൽ ൧൨൦൬൭൦ ആൺകുഞ്ഞുങ്ങളും ൨൦൫൪൦൫ പെൺകുഞ്ഞുങ്ങളും ആകകൊണ്ടു പെൺകുഞ്ഞുങ്ങളെക്കാൾ ൯൯൫൧൦ ആൺകുഞ്ഞുങ്ങൾ അധികമാകുന്നു.

൩൦൦. ആബാലവൃദ്ധം പുരുഷന്മാർ ൬൪൪൯൪-ം സ്ത്രീകൾ ൬൯൮൪൬൩-ം ആകുന്നു ഇതിൽ ൨൬൧൪൨ പുരുഷന്മാർ സ്ത്രീകളെക്കാൾ അധികമാകുന്നു.

൩൦൧. ആയതുകൊണ്ടു ൨൦ സ്ത്രീകൾക്കു ഏകദെ

ശം ൨൧ പുരുഷന്മാർ വീതവും യൂറോപ്പ രാജ്യങ്ങളിൽ ഇതിനു നേരെ വിപരീതമായിട്ടും മദ്രാസു പ്രസിഡൻസിയിൽ ൨൪ പുരുഷന്മാൎക്കു ൨൩ സ്ത്രീകൾ വീതവും ആകുന്നു.

൩൦൨. തിരുവിതാംകോട്ട സംസ്ഥാനത്തു പലജാതിക്കാർ ഉള്ളതും അവരും അവരുടെ കീഴ്ജാതികളും ഉൾപ്പെടെ ൨൨ വിധം ജാതിക്കാർ ഉള്ളതും ആകുന്നു.

൩൦൩. ആകെയുള്ള ജനസംഖ്യയുടെ അൻപതിൽ ഒരുഭാഗം ബ്രാഹ്മണരാകുന്നു.

൩൦൪. ശൂദ്രർ ആകെയുള്ള ജനസംഖ്യയിൽ നൂറിനു മുപ്പത്തുമൂന്നുവീതം ആകുന്നു.

൩൦൫. കമ്മാളർ നൂറിനു ആറുവീതം ആകുന്നു.

൩൦൬. തെക്കേടറി എന്നും പനമ്പയറി എന്നും പറയപ്പെടുന്ന ൟഴവൻ ചാന്നാൻ മുതലായ ജാതിക്കാർ നൂറിനു ഇരുപതു വീതം ആകുന്നു.

൩൦൭. അടിയാക്കളട്ടക്കാരായ ജാതിക്കാർ നൂറിനു ഏഴ വീതം ആകുന്നു.

൩൦൮. അന്യരാജ്യത്തു നിന്നും വന്നു ൟ സംസ്ഥാനത്തു കുടിപാൎക്കുന്ന ഹിന്തുജാതിക്കാർ ആകെയുള്ള ജനസംഖ്യയുടെ പതിമൂന്നിൽ ഒരു ഭാഗമാകുന്നു.

൩൦൯. പലപ്രകാരമുള്ള ക്രിസ്ത്യാനികൾ ആകെയുള്ള ജനസംഖ്യയുടെ നാലിൽ ഒരു ഭാഗമാകുന്നു.

൩൧൦. ൟ സംസ്ഥാനത്തുള്ള സകല ബ്രാഹ്മണജാതിക്കാരുടെ ആകെ സംഖ്യ ൩൪൩൪൭ ആകുന്നു. അവരിൽ ൧൦൨൩൩൮ മലയാള ബ്രാഹ്മണരും ൨൭൪൦൯ പരദേശ ബ്രാഹ്മണരും ആകുന്നു. ക്ഷേത്ര സംബ

ന്ധ്കളായ മററുള്ള ആളുകളുടെ സംഖ്യ ൱൮൪൭൦ ആകുന്നു.

൩൱൰൧. ഈ സംസ്ഥാനത്തെ സൎക്കാരു ജീവനക്കാരുടെ സംഖ്യ ഏകദേശം ൪൦൦൦ ആകുന്നു.

൩൱൰൨. ഒറി പിടാക പുതലായതുകളിലെ കാൎയ്യങ്ങളും നടത്തിവരുന്ന ചില്ലറ ജീവനക്കാരു ഏകദേശം ൪൦൦൦ ആകുന്നു.

൩൱൰൩. പലജാതിക്കാററായ കൃഷിക്കാർ ൯൦൦൦൦൦ വും ആയതു ആകെയുള്ള ജനസംഖ്യയിൽ മൂന്നിൽ ഒരു ഭാഗവും ആകുന്നു.

൩൱൰൪. കച്ചവടക്കാററു ഏകദേശം ൯൦൦൦൦ പെരുവരെ ഉള്ളതാകുന്നു.

൩൱൰൫. ആശാരി കൊല്ലൻ മുതലായ ശില്പികൾ ൱൨൫൦൦൦ത്തിലും അധികം ഉണ്ടു.

൩൱൰൬. പറയരു ൪൱൩൬൦ പെരുള്ളവർ മുഖ്യമായി തമിഴരാകുന്നു അവരിൽ സാമാന്യം എല്ലാവരും തിരുവിതാംകോട്ട സംസ്ഥാനത്തു ഏററവും തെക്കുള്ള അഞ്ചു മണ്ടപത്തുംവാതിലുകളിൽ ചെൎന്ന പ്രദെശങ്ങളിലായിട്ടും ചെങ്കോട്ടയിലായിട്ടും പാൎത്തുവരുന്നു ഇതിൽ ഏഴിൽ ഒരുഭാഗം മാത്രമെ ശെഷം വന്ന മണ്ടപത്തും വാതില്കളിൽ ചെൎന്ന പ്രദെശങ്ങളിൽ പാൎത്തുവരുന്നുള്ളു.

൩൱൰൭. പറയരു പാൎത്തുവരുന്ന പ്രദെശങ്ങളിൽ പള്ളര പുലയർ ഈ രണ്ടു ജാതിക്കാററെയും വളരെ ചുരുക്കമായിട്ടു കാണ്മാനുള്ളു — അവിടെ അവരു പറയരുടെ സംഖ്യയിൽ ഇരുനൂററിനു ഒന്നുവീതം മാത്രമെ ഉണ്ടായിരിക്കു.

൩൱൰൮. ഈ ഒടുവിൽ പറയപ്പെട്ട പറയര നെടുമ

ങ്ങാട്ട കൊട്ടാരക്കര പത്തനാപുരം കുന്നത്തൂര ചങ്ങനാശെരി ഇങ്ങനെയുള്ള മണ്ടപത്തുംവാതിലുകളിൽ ചെന്ന പ്രദെശങ്ങളിൽ മറ്റുള്ള ജാതിക്കാരെക്കാൾ അധികം ഉള്ളതും അവിടങ്ങളിലുള്ള ജനസംഖ്യയിൽ നാലിലൊന്നുമുതൽ മൂന്നിലൊന്നുവരെ ൟ ജാതിക്കാർ തന്നെ ആയിരിക്കുന്നതും ആകുന്നു.

൧൮൯. പള്ളര ആകെ ൧൭൩൩൩-ം പുലയര ൯൨൭൩൩-ം ആകുന്നു.

൧൯൦. മലവേടന്മാർ ൪൯൯൩൨ വരെ ഉണ്ട അവരെ അധികമായി കാണ്മാനുള്ളത നെടുമങ്ങാട്ട തൊടുപുഴ മീനച്ചൽ മുതലായ മണ്ടപത്തുംവാതിലുകളിൽ ചെന്ന പ്രദെശങ്ങളിൽ ആകുന്നു.

൧൯൧. മുമ്പിൽ കണക്ക തിട്ടം വരുത്തിയ സമയം തിരുവിതാംകൊട്ട സംസ്ഥാനത്തു ഒട്ടുക്കുള്ള രൂപാ മുതലായ കൃഷിസാമാനങ്ങളുടെ സംഖ്യ ൪൮൭൭൩൮ ആയിരുന്നു.

൧൯൨. പശുക്കളും പോത്തുകളും ൧൨൭൨൭൨-ം ആട്ട വെള്ളാട്ട ൨൭൩൧൦-ം ആയിരുന്നു.

൧൯൩. തറികളുടെ സംഖ്യ ൩൪൭൦ ആയിരുന്നതു കൂടാതെ ൨൩൮൦ പിടികകളും ൩൮൩൩ എണ്ണച്ചക്കകളും കരിമ്പു ചക്കകളും ഉണ്ടായിരുന്നു.

൧൯൪. ആ കാലത്തു ൨൭൫൪൨൫൨ തെങ്ങുകളും ൨൩൨൩൩൫൧൫ പനകളും ൨൫൧൦൮൩൩ അടയ്ക്കാമരങ്ങളും ൫൪൮൩൪൨൫ മുളകുകൊടികളും ഉണ്ടായിരുന്നു.

൧൯൫. ൟ വിവരണങ്ങളെക്കൊണ്ടു കുടിയാനവന്മാരുടെ മുഖ്യ തൊഴിലുകളുടെ സ്ഥിതി ഏതുപ്രകാരമാകുന്നുവെന്നു ഗ്രഹിക്കാവുന്നതാകുന്നു.

൧൨൬. തിരുവിതാംകോട്ട സംസ്ഥാനത്തുള്ള നഗരങ്ങളുടെയും ഊരുകളുടെയും സംഖ്യ ഏകദേശം ൧൦൦൦ വരെ ഉള്ളതും അവററിൽ ൫൫൦-തോളം ചന്തസ്ഥലങ്ങൾ ആയിട്ടുള്ളതും ആകുന്നു.

൧൨൭. രാജ്യം ഒട്ടുക്കുള്ള ഭവനങ്ങളുടെ സംഖ്യ ഏകദേശം ൨൭൨൦൦൦ വരെ ആകുന്നു.

൧൨൮. ശരാശരിക്കു വീട്ട ഒന്നുക്കു ൪|| ആളുകൾ വീതം ഉള്ളതാകുന്നു.

൧൨൯. ഈ രാജ്യത്തു ഓരൊ ചതുരശ്രമയിൽ സ്ഥലത്തു ശരാശരിക്കു ൫൮൩-ം ഇംഗ്ലാണ്ടിൽ ൫൨൦-ം മദ്രാസ്സ പ്രസിഡെൻസിയിൽ ൨൮൪-ം ബെങ്കാളത്തു ൫൫൦-ജനങ്ങൾ വീതം പാൎത്തുവരുന്നു.

൧൩൦. തിരുവിതാംകൊട്ട സംസ്ഥാനത്തെ ശരാശരി വടക്കെ ഇൻഡ്യായിലുള്ളതിനെക്കാൾ കുറഞ്ഞു കാണുന്നതു തിരുവിതാംകൊട്ട അധികം സ്ഥലം മലം പ്രദെശമായിരിക്കകൊണ്ടു അങ്ങിനെയുള്ള പ്രദെശങ്ങളിൽ കുടിപാൎപ്പില്ലാത്തതിനാലാകുന്നു മലം പ്രദെശമായുള്ള സ്ഥലങ്ങളെ തള്ളി നൊക്കിയാൽ ശരാശരിക്കു ൨൯൦ ജനങ്ങൾ വീതം ഉള്ളതാകുന്നു.

൧൩൧. ഈ രാജ്യത്തു സമുദ്രതീരം മുതൽ ഉൾപ്രദെശത്തെക്കു ൫൦ മയിൽ ദൂരംവരെയുള്ള സ്ഥലത്തു ജനങ്ങൾ തിങ്ങിപാൎപ്പുള്ളതും അവിടെ ഓരൊ ചതുരശ്രമയിലിനുള്ളിൽ ൧൭൫ മുതൽ ൪൦൦ വരെ ജനങ്ങൾ പാൎപ്പുള്ളതും ആകുന്നു എന്നാൽ ഇങ്ങനെയുള്ള പ്രദെശങ്ങളിൽ വലുതായുള്ള പട്ടണങ്ങൾ വളരെ ചുരുക്കമാകുന്നു.

## ൭ മതം

൩൩൨. തിരുവിതാംകൊട്ട സംസ്ഥാനത്തു അധികമായി ഹിന്തുമതക്കാരും അതിൽ കുറച്ചു ക്രിസ്തു മതക്കാരും അതിലും കുറച്ചു മഹമ്മതു വെദക്കാരും ഏററം കുറച്ചു ജൂത മതക്കാരും ആകുന്നു.

### ൧. ഹിന്തുമതം

൩൩൩. പലവിധത്തിലും ഹിന്തുമതത്തെ ആചരിച്ചു വരുന്നവർ ൨൯൩൩൧൯ ആകുന്നു ആയതു ആകെയുള്ള ജനസംഖ്യയുടെ മൂന്നിൽ രണ്ടുഭാഗമാകുന്നു.

൩൩൪. മുമ്പിൽ ഉണ്ടാക്കീട്ടുള്ള കണക്കുപ്രകാരം ഹിന്തു പ്രധാനക്ഷെത്രങ്ങളുടെ സംഖ്യ ൩൬൨ ആയിരുന്നു.

൩൩൫. പലപ്രകാരെണ സാന്നിദ്ധ്യമുള്ളവയെന്നു വിചാരിക്കപ്പെടുന്ന ഉപദെവാലയങ്ങളുടെയും ദെവതാഗ്രഹങ്ങളുടെയും സംഖ്യ ൧൦൨൯൬ ആയിരുന്നു.

൩൩൬. പ്രധാനക്ഷെത്രങ്ങളിലെ പൂജ അടിയന്തിരങ്ങൾക്കും മററും വെണ്ടുന്ന മുതൽ ആണ്ടുതൊറും കൊടുക്കയും ആവക ക്ഷെത്രങ്ങളിലെ കാൎയ്യങ്ങൾ അന്വെഷിച്ചു മുതൽ എടുത്തു വരികയും ചെയ്യുന്നതു സൎക്കാരിൽനിന്നും ആകുന്നു.

൩൩൭. ഇങ്ങനെ സൎക്കാരു കൈവശമായി അടിയന്തിരാദികൾ നടത്തിവരുന്ന ക്ഷെത്രങ്ങൾ ഏകദെശം ൧൫൦൦ വരെ ഉള്ളതും ആ ക്ഷെത്രങ്ങളിലെ ചിലവുകൾക്കായിട്ടു ൧൦൩൬-ാമാണ്ടെക്ക ഇംഗ്ലീഷു കൊല്ലം ൧൦൬൬-ാമാണ്ടിൽ സൎക്കാരിൽനിന്നും ൫൦൬൬൯൯ രൂപാ ചിലവു ചെയ്തിട്ടുള്ളതും ആകുന്നു.

മെല്പറയപ്പെട്ട ക്ഷെത്രങ്ങളിൽ ൧൦൮൭-ാമാണ്ടത്തെ പൂജ അടിയന്തിരാദികൾക്കു ൫൩൬൯൧൧ രൂപാ ചിലവു ചെയ്തിരിക്കുന്നതായി മെപ്പടി ആണ്ടത്തെ ഗവൎമ്മെണ്ട റിപ്പൊൎട്ടിൽ കാണുന്നു.

൩൩൮. തിരുവിതാംകൊട്ട സംസ്ഥാനത്തുള്ള ക്ഷെത്രങ്ങളിൽ ബഹു പുരാതനമായുള്ള ക്ഷെത്രങ്ങൾ കന്യാകുമരിയിലും ശുചീന്ദ്രത്തിലും തിരുവട്ടാററിലും തിരുവല്ലായിലും ഉള്ളവയാകുന്നു.

൩൩൯. മെൽ പറയപ്പെട്ട ക്ഷെത്രങ്ങൾ കൂടാതെ ശബരിമല ശാസ്താവിന്റെയും തിരുവനന്തപുരത്തു പത്മനാഭ സ്വാമിയുടെയും കുളത്തൂപ്പുഴ ശാസ്താവിന്റെയും അരിപ്പാട്ടെയും ആറന്മുളയിലെയും ഏററുമാനൂരെയും വൈക്കത്തെയും ചെങ്ങന്നൂരെയും ക്ഷെത്രങ്ങൾ വളരെ പ്രാബല്യവും സാന്നിദ്ധ്യവും ആയിരിക്കുന്നതിൽ വച്ചു വളരെ കീൎത്തി കെൾക്കപ്പെട്ടിട്ടുള്ളവയാകുന്നു.

## ൨. ക്രിസ്തുമതം

൩൪൦. തിരുവിതാംകൊട്ട സംസ്ഥാനത്തു ക്രിസ്ത്യാനികൾ സുറിയാനികളും റൊമക്കാരും പ്രൊറ്റസ്റ്റാൻറുകാരും ആകുന്നു ഇവരിൽ അധികം സുറിയാനികളും അതിൽകുറച്ചു റൊമാക്കാരും ഏററം കുറച്ചു പ്രൊറ്റസ്റ്റാൻറുകാരും ആകുന്നു.

൩൪൧. എല്ലാവക ക്രിസ്ത്യാനികളുടെയും ആകെയുള്ള സംഖ്യ രാജ്യം ഒട്ടുക്കുള്ള ജനസംഖ്യയുടെ നാലിൽ ഒരുഭാഗമായി വരുന്ന ൩൦൩൩൩൩ ആകുന്നു.

൩൪൨. സുറിയാനി സഭയുടെ തലസ്ഥാനം കൊട്ട

യത്താകുന്നു ആയതു മെലധികാരിയായ മെത്രാപൊലീത്തായുടെ അധികാരത്തിൻ കീഴിൽ ആകുന്നു.

൨൪൩. മുമ്പിലത്തെ കാനിസ്സു കണക്കുണ്ടാക്കിയ സമയം തിരുവിതാംകൊട്ട സംസ്ഥാനത്തുള്ള സുറിയാനി ക്രിസ്ത്യാനികളുടെ സംഖ്യ ൭൦൮൨൩ ആയിരുന്നു.

൨൪൪. സുറിയാനിപ്പള്ളികൾ ൭൨൦ ആകുന്നു.

൨൪൫. ൫൦ പള്ളികളിൽ ഏകദെശം ൮൫൦ കുടുംബങ്ങളും ഉള്ളതാകുന്നു.

൨൪൬. തിരുവിതാംകൊട്ട സംസ്ഥാനത്തുള്ള റൊമാകത്തൊലിക്കകാർ രണ്ടായി ഭാഗിക്കപ്പെട്ടിരിക്കുന്നു ഒന്നു ഗോവയിലെ ആൎച്ച്ബിഷൊപ്പിന്റെ അധികാരത്തിലും മറ്റെതു നേരെ റൊമായിലെ അധികാരത്തിൻ കിഴിലും ആകുന്നു.

൨൪൭. ഇവരിൽ മുമ്പലത്തവരുടെ തലസ്ഥാനം കൊല്ലത്തു സമീപം ഉള്ള ഓലിക്കര ആകുന്നു — അതു ക്രിസ്തു സഭയധികാരിയെന്നു പെരുമാത്രമുള്ള കൊടുങ്ങല്ലൂര സെറാ കൊച്ചിമുതലായ സ്ഥലങ്ങളിലെ ഗവൎണ്ണരെന്നു പറയപ്പെടുന്ന ആൎച്ച് ബിഷൊപ്പിന്റെ വരുതിയിൽ ആകുന്നു.

൨൪൮. തിരുവിതാംകൊട്ട സംസ്ഥാനത്തു ൫൦ വകയിലുള്ള പാതിരിമാർ പാൎത്തുവരുന്ന സ്ഥലങ്ങൾ കാട്ടുരും വട്ടാലംകാരിലും തങ്കച്ചേരിയും തിരുവനന്തപുരവും വല്യതുറയും കാരിൻകുളവും നീണ്ടകരയും വേളിയും കാഞ്ഞാരക്കൊട്ടിലും ഓലിക്കരെയും തൊട്ടുരും ആകുന്നു.

൨൪൯. റൊമക്കാരു രണ്ടു വികാരി അപ്പൊസ്തൊലിക്കുകളായി ഭാഗിക്കപ്പെട്ടിരിക്കുന്നു.

൨൫൦. ഇവയിൽ ഒന്നിന്റെ തലസ്ഥാനം വരാപ്പു

ം ആകുന്നു – അതു ഫാർസലിയായിലെ ആച്ച ബിഷൊപ്പായ മലയാളത്തെ വികാരി അപ്പൊസ്തൊലിക്കിന്റെ അധികാരത്തിൽ ആകുന്നു.

൩൱൭. തിരുവിതാംകൊട്ട സംസ്ഥാനത്തുള്ള ൨ാം വികാരി അപ്പൊസ്തൊലിക്കിൽ ചെന്ന ക്രിസ്ത്യാനികളുടെയും പള്ളികളുടെയും പാതിരിമാരുടെയും എണ്ണങ്ങളെ കൊച്ചിവകയായി ഉള്ളതിൽനിന്നു തിരിച്ചറിയുന്നതിനു ഇടയായില്ല.

൩൱൮, ൨മത് രണ്ടാമതു പറയപ്പെട്ട വികാരി അപ്പൊസ്തൊലിക്ക മിറിയൊഫിരിലെ ബിഷൊപ്പായ കൊല്ലത്തെ വികാരി അപ്പൊസ്തൊലിക്കിന്റെ അധികാരത്തിൽ ആകുന്നു. ആയാളുടെ തലസ്ഥാനങ്ങളും കൊല്ലവും കോട്ടാറും ആകുന്നു.

൩൱൯. ൨ാം തെക്കെ ദിക്കിലുള്ള റോമാകത്തൊലിക്ക ക്രിസ്ത്യാനികൾ ൩൨൩൭ പേരുവരെ ഉള്ളതാകുന്നു.

൩൱൰. അതിനു ൧൯൨ പള്ളികളും ചെറിയപള്ളികളും ഉള്ളതു കൂടാതെ ൨൭ പാതിരിമാരും മിശ്യൊനരിമാരും ഉള്ളതാകുന്നു.

൩൱൰൧, പ്രൊറെസ്ത്യാന്റു സഭ രണ്ടായി ഭാഗിക്കപ്പെട്ടിരിക്കുന്നു ഒന്നു ഇംഗ്ലണ്ടിൽ ഗാവർന്നെർമെണ്ടാരു അനുസരിച്ചുവരുന്ന സഭയൊടും മറ്റെതു ലൻഡൻ മിശ്യൊൻ സഭയൊടും ചെന്നിരിക്കുന്നു.

൩൱൰൨. തിരുവിതാംകോട്ട സംസ്ഥാനത്തു പ്രൊറെസ്ത്യാന്റു ക്രിസ്ത്യാനികൾ ആകെ ൩൯൯൮ പേരുള്ളതാകുന്നു.

൩൱൰൩. ചർച്ചമിശ്യൊൻ സമൂഹത്തിനു തിരുവിതാംകൊട്ട സംസ്ഥാനത്തു വടക്കുള്ള മണ്ടപത്തുംവാതിലുക

ളിൽ ചെൎന്ന നഗരങ്ങളിലും ദെശങ്ങളിലുമായിട്ടു ൨൰ സ്ഥലങ്ങളിൽ സഭകളും അവയിൽ ൭൨൮൰ ജനങ്ങളും ഉള്ളതാകുന്നു.

൯൰൮. ആ സഭയൊടു ചെൎന്നവയായിട്ടു ൪൮ പള്ളികളും പ്രാൎത്ഥന സ്ഥലങ്ങളും ഉള്ളതുകൂടാതെ നാലു യൂറൊപ്യൻ മിശ്യൊനരിമാരും ഏഴു നാട്ടുകാരായ മിശ്യൊനരിമാരും ൪൪ ഉപദെശികളും ഉണ്ടു.

൯൰൯. അതിലെ പ്രധാനസ്ഥലങ്ങൾ കൊട്ടയവും പള്ളവും മുണ്ടക്കയവും മാവെലിക്കരെയും തിരുവല്ലായും മല്ലപ്പള്ളിയും ആലപ്പുഴയും ആകുന്നു.

൱. അതിന്റെ കാൎയ്യാദികൾ തലസ്ഥാനമായ ലൺഡനിലുള്ള സംഘത്തൊടു യൊജിച്ചു മദ്രാസിൽ ഈ വകക്കു നെമിച്ചിട്ടുള്ള കമ്മിട്ടിയാൽ നടത്തിവരികയും പട്ടക്കാർ സഭക്കാർ മുതലായവർ മദ്രാസിലെ ലൊൎഡ ബിഷൊപ്പിന്റെ ആജ്ഞയെ അനുസരിച്ചു നടക്കയും ചെയ്യുവരുന്നതും ആകുന്നു.

൱൧. ലൺഡൻമിശ്യൊൻ സംഘത്തിനു തിരുവിതാംകൊടു സംസ്ഥാനത്തു തെക്കുള്ള മണ്ഡപത്തും വാതിലുകളിൽ ചെൎന്ന നഗരങ്ങളിലും ദെശങ്ങളിലുമായിട്ടു ൨൨൦ സഭകളും അവയിൽ - ൧൮൭൧൭ ജനങ്ങളും ഉള്ളതാകുന്നു.

൱൨. അതിന്റെ കാൎയ്യാദികൾ എട്ടു യൂറൊപ്യൻ മിശ്യൊനരിമാരാലും ൪൨൮ ഉപദെശിമാരാലും നടത്തപ്പെട്ടുവരുന്നു.

൱൩. അതിന്റെ പ്രധാനസ്ഥലങ്ങൾ നാഗർകോവിലും ശാന്തപുരവും നെയ്യൂരും പാറശ്ശാലയും തിരുവനന്തപുരവും കൊല്ലവും ആകുന്നു.

൩൬൪. അതിലെ കാൎയ്യാദികൾ തലസ്ഥാനമായ ലൻഡനിലെ സംഘത്തോടു അറിയിച്ചു സ്ഥലത്തു കമ്മിട്ടിയാൽ നടത്തിവരുന്നതും ആ സഭക്കാരുടെ പള്ളികാൎയ്യങ്ങൾ നടത്തുന്നതിന്നു വേദത്തെ അനുസരിച്ചു ഒരു ക്രമം ഏൎപ്പെടുത്തേണമെന്നു വിചാരിക്കുന്നുവൊ അതിന്നൊന്നും ചെയ്യുന്നതിന്നു സ്വാതന്ത്ര്യം ഉള്ളതും ആകുന്നു.

### ൩. മഹമ്മതു മാൎഗ്ഗം

൩൬൫. തിരുവിതാംകോട്ട സംസ്ഥാനത്തുള്ള മഹമ്മതുകാരുടെ സംഖ്യ [illegible] ആയതു സംസ്ഥാനം ഒട്ടുക്കുള്ള ജനസംഖ്യയിൽ നൂറിന്നു അഞ്ചുവീതവും ആകുന്നു.

൩൬൬. അവർ രണ്ടുവകക്കാരാകുന്നു ഒന്നു മുസൽമാൻ മാൎഗ്ഗത്തെയും മൎയ്യാദകളെയും ആചരിച്ചു വരുന്നവരായി ഇവിടെ കുടി ഒറച്ചിട്ടുള്ളവരും മറെറതു ഹിന്തുക്കളെ മാൎഗ്ഗം ചെയ്തും അന്യജാതികളിൽ ഉല്പാദിച്ചും ഉണ്ടായിട്ടുള്ള ജോനകരെന്നും ലബ്ബ എന്നും പറയപ്പെട്ടു വരുന്നവരും ആകുന്നു.

൩൬൭. തിരുവിതാംകോട്ട സംസ്ഥാനത്തു ജോനകപ്പള്ളികളായിട്ടും അവരുടെ വന്ദനസ്ഥലങ്ങളായിട്ടും ൨൫൪ സ്ഥലങ്ങളും ഏകദേശം ൫൦൦ തങ്ങന്മാരും ഉള്ളതാകുന്നു.

൩൬൮. അവർ അധികമായി പാൎത്തുവരുന്നതു അമ്പലപ്പുഴ കൊല്ലം തിരുവനന്തപുരം ചിറയിൻകീഴ അഗസ്തീശ്വരം കരുനാഗപ്പള്ളി നെയ്യാറ്റുംകര ഇതു

നെയുള്ള മണ്ടപത്തും വാതില്ക്കളിൽ ചെന്ന് പ്രദേശങ്ങളിൽ ആകുന്നു.

൩൬൯. ഇൻഡ്യായിൽ തെക്കെ ഭാഗങ്ങളിലുള്ള മഹമ്മതുകാരുടെ പ്രധാന പട്ടക്കാരനായ തങ്ങൾ പാൎത്തുവരുന്ന മുഖ്യസ്ഥലം പൊന്നാനി ആകുന്നു.

## ൪. യൂതമാൎഗ്ഗം

൩൭൦. മുമ്പിൽ കാനിസ്സു കണക്കെടുത്താക്കിയ സമയം തിരുവിതാംകോട്ട സംസ്ഥാനത്തുള്ള യൂദന്മാരുടെ സംഖ്യ ൧൧൪ ആയിരുന്നു.

൩൭൧. അവർ മുഖ്യമായി പാൎത്തുവരുന്നതു പറവൂര മണ്ടപത്തുംവാതുക്കൽ ചേന്ന് ചെന്നമംഗലത്താകുന്നു.

## ൫. രാജ്യഭാരം

൩൭൨. തിരുവിതാംകോട്ട സംസ്ഥാനത്തെ രാജ്യഭാരം ഏകാധിപത്യമായിട്ടുള്ളതാകുന്നു.

൩൭൩. അവിടെ ഇപ്പോൾ ശ്രീപത്മനാഭ ദാസ വഞ്ചി ബാലരാമ വൎമ്മ കുലശേഖര കിരീടപതി മന്നെ സുൽത്താൻ മഹാരാജരാജ രാമരാജാ ബെഹാദർ ഷംഷേർ ജംഗ മഹാരാജാവായ തിരുമനസ്സുകൊണ്ടു രാജ്യഭാരം ചെയ്തുവരുന്നു - സൎവ്വശക്തനായിരിക്കുന്ന ഈശ്വരൻ അവിടത്തെ തിരുവായിസ്സിനെ വൎദ്ധിപ്പിക്കുമാറു കൃപചെയ്യേണമെ.

൩൭൪. രാജ്യകാൎയ്യങ്ങളെ നടത്തിച്ചുവരുന്നതു ബ്രിട്ടീഷ്ശു റസിഡെണ്ടു സായ്പവർകളുടെ ആലോചനയോടുകൂടി ദിവാൻജി അവർകൾ ആകുന്നു.

൱൭൫. മേലെടുപ്പു പൊല്ലീസു മുതലായ കാൎയ്യങ്ങളെ എളുപ്പമായി നടത്തുന്നതിനുവേണ്ടി തിരുവിതാംകോട്ട സംസ്ഥാനത്തെ തെക്കെ ഡിവിഷ്യൻ തിരുവനന്തപുരം ഡിവിഷ്യൻ, കൊല്ലം ഡിവിഷ്യൻ, വടക്കെ ഡിവിഷ്യൻ ഇങ്ങനെ നാലായി ഭാഗിച്ചു ഓരൊ ഡിവിഷ്യനിലെ കാൎയ്യങ്ങളും വിചാരിക്കുന്നതിനു ഓരൊ പെഷ്കാരെയും നെമിച്ചു ആക്കീട്ടുള്ളതാകുന്നു.

൱൭൬. തെക്കെഡിവിഷ്യനിൽ തൊവാള അഗസ്തീശ്വരം ഇരണിയൽ കൽക്കുളം വിളവംകൊട്ട ഇങ്ങിനെ അഞ്ചു മണ്ടപത്തുംവാതുക്കൾ ഉള്ളതാകുന്നു.

൱൭൭. അതിലെ പെഷ്കാരുടെ കച്ചേരി പത്മനാഭപുരത്താകുന്നു.

൱൭൮. തിരുവനന്തപുരം ഡിവിഷ്യനു കീഴായിട്ടു നെയ്യാററിങ്കര തിരുവനന്തപുരം തെക്കു തിരുവനന്തപുരം വടക്കു നെടുമങ്ങാട്ട ചിറയിൻകീഴ ഇങ്ങനെ നാലു മണ്ടപത്തുംവാതുക്കൾ ഉള്ളതാകുന്നു.

൱൭൯. അതിലെ പെഷ്കാരുടെ കച്ചേരി തിരുവനന്തപുരത്താകുന്നു.

൱൮൦. കൊല്ലം ഡിവിഷ്യനിൽ ചെന്നവയായിട്ടു ൧൧ മണ്ടപത്തുംവാതുക്കൾ ഉണ്ടു — അവ കൊല്ലവും കുന്നത്തൂരും കരുനാഗപ്പള്ളിയും കാൎത്തികപ്പള്ളിയും മാവെലിക്കരയും ചെങ്ങന്നൂരും തിരുവല്ലായും അമ്പലപ്പുഴയും കൊട്ടാരക്കരയും പത്തനാപുരവും ചെങ്കോട്ടയും ആകുന്നു.

൱൮൧. അതിലെ പെഷ്കാരുടെ കച്ചേരി കൊല്ലത്താകുന്നു.

൱൮൨. വടക്കെ ഡിവിഷ്യനിൽ ഉൾപ്പെട്ടവയായിട്ടു

ചേൎത്തല വൈക്കം ഏറ്റുമാനൂർ കോട്ടയം ചങ്ങനാശേരി മീനച്ചൽ മൂവാററുപുഴ തൊടുപുഴ കുന്നത്തുനാടു ആലങ്ങാടു പറവൂർ ഇങ്ങനെ ൧൫ മണ്ടപത്തുംവാതലുകൾ ഉള്ളതാകുന്നു.

൱൮൪. അതിലെ പേഷ്കാരുടെ കച്ചേരി ചേൎത്തല ആകുന്നു.

൱൮൫. ഇപ്രകാരം ൧൫ മണ്ടപത്തും വാതലുകൾ ഉള്ളവയിൽ ഓരോന്നിനു ഓരോ തഹശീൽദാരും റെവന്യൂർ കാൎയ്യത്തിൽ തഹശീൽദാരുടെ സഹായത്തിനായിട്ടു ംരംരണ്ടു സംപ്രതിപ്പിള്ളമാരും ഒരു രായസം പിള്ളയും നാലൊ അഞ്ചൊ കീഴക്കൂട്ടം പിള്ളമാരും ഒരു മുതൽപിടിക്കാരനും പത്തൊ പന്ത്രണ്ടൊ ചെറിയകൂട്ടക്കാരും രണ്ടൊ മൂന്നൊ വെള്ളിത്തടിക്കാരന്മാരും ഉള്ളതാകുന്നു.

൱൮൬. ഓരോ പ്രവൃത്തിക്കു ഓരോ പാൎവ്വത്തികാരനും മൂന്നൊ നാലൊ പിള്ളമാരും ഒരു ചന്തിരക്കാരനും മൂന്നും നാലും മാസപ്പടിക്കാരന്മാരും ഉള്ളതാകുന്നു.

൱൮൭. ഓരോ മുന്നിലയിലെ കാൎയ്യം അന്വെഷിക്കുന്നതിനു മുന്നിലക്കാരൻ ചെരുമാനക്കാരൻ മുതലായി ചില അല്പ ജീവനക്കാരും ഉള്ളതാകുന്നു.

൱൮൮. തിരുവിതാംകോട്ടു സംസ്ഥാനത്തെ മുതലെടുപ്പു നിലം പുരയിടം മുതലായതുകളുടെ കരം തീരുവ കലാൽ, പുകയില, നല്ലമുളക, ഉപ്പു, ഏലം, മുതലായതുകളിലും തടി മുതലായി മററു അനേകം ചില്ലറ വകകളിൽ നിന്നും ആകുന്നു.

൱൮൯. ൧൦൪൨-ാമാണ്ടുക്കു ഇംഗ്ലീഷു വൎഷം

൧൮൬൨-ാമാണ്ടത്തെ മുതലെടുപ്പു ഏകദേശം ൪൫൦൦൦൦൦ രൂപായായിരുന്നു.

ന൩൯. ൟ മുതൽ രാജ്യത്തുള്ള സകല ജനങ്ങളിലും വീതിക്കപ്പെട്ടാറെ ആളൊന്നിനു ആണ്ടു ൧-ക്കു മുന്നിൽ ചില്ല്വാനം രൂപാ വീതം നില്ക്കുന്നതായി കാണുന്നു.

ന൪൦. യൂറോപ്പു രാജ്യത്തു കൊടുത്തുവരുന്ന കരവും തിരുവിതാംകോട്ട രാജ്യത്തെ കരവുമായി ഒത്തു നോക്കുമ്പോൾ തിരുവിതാംകോട്ട സംസ്ഥാനത്തെ കരം എത്രയും ലഘുവായിരിക്കുന്നു - എന്തെന്നാൽ യൂറോപ്പു രാജ്യത്തു ആളൊന്നിനു ആണ്ടു ഒന്നുക്കു ൩൪ രൂപാ വീതവും ഫ്രാൻസിൽ ൨൦ രൂപാ വീതവും സ്പെയിൻ രാജ്യത്തു അഞ്ചു രൂപാ വീതവും ആകുന്നു.

ന൪൧. മദ്രാസു പ്രസിഡൻസിയിലെ കരത്തിന്റെ വീതം രണ്ടിൽ ചില്ല്വാനം രൂപാ ആകകൊണ്ടു അതിനെക്കാൾ തിരുവിതാംകോട്ട രാജ്യത്തെ കരത്തിന്റെ വീതം അല്പം അധികമാകുന്നു.

ന൪൨. മജിസ്ത്രേട്ടു അധികാരം ഡിവിഷ്യൻ പേഷ്കാരന്മാൎക്കു കൊടുക്കപ്പെട്ടിരിക്കുന്നു തഹശീൽദാരന്മാർ മുതലായ പൊല്ലീസ്സ ഉദ്യോഗസ്ഥന്മാർ സബ്ബമജിസ്ത്രേട്ടന്മാരുമാക്കപ്പെട്ടിരിക്കുന്നു.

ന൪൩. തിരുവനന്തപുരം തെക്കു മണ്ടപത്തുംവാതുക്കലെ ടവുൻപൊല്ലീസ്സ അധികാരം ടവുൻപൊല്ലീസ്സ സൂപ്രെണ്ടെണ്ടിനും എല്ലാമണ്ടപത്തുംവാതല്ക്കളിലെയും പൊലിസ്സ അധികാരം അതാതു മണ്ടപത്തുംവാതുക്കൽ തഹശീൽദാൎക്കും ആകുന്നു - എന്നാൽ ചില സ്ഥലങ്ങളിൽ പൊല്ലീസ്സ സൂപ്രെണ്ടെണ്ടു പൊല്ലീസാമീൻ മുതലായവരെ കൂടി നെമിച്ചിട്ടുള്ളതാകുന്നു.

൯൯൪. മണ്ടപത്തുംവാതുക്കലെ പൊല്ലീസു കച്ചേരിയിൽ തഹശീൽദാരുടെ സഹായത്തിനായിട്ടു ഒരു പൊല്ലീസു ഇൻസ്പെക്ടനും ഒരു രണ്ടാം പിള്ളയും ഏതാനും പൊല്ലീസു ശിപായിമാരും ഉള്ളവർ കൂടാതെ ഒരു ൧൦ ന്നൊ നായകനും ശിപായിമാരും കൂടി ഉള്ളതാകുന്നു.

൯൯൫. ആലപ്പുഴ പൊല്ലീസു അധികാരം കച്ചവടം വക കാൎയ്യം വിചാരിച്ചുവരുന്ന ആൾക്കർ ആകയാൽ അയാളുടെ സഹായത്തിനായിട്ടു ചില കീഴ ഉദ്യോഗസ്ഥന്മാരും ഉള്ളതാകുന്നു.

൯൯൬. തിരുവനന്തപുരത്തു നിയമിച്ചിട്ടുള്ളതുപൊലെ കൊല്ലത്തും ആലുവായിലും ഓരൊ സുപ്രണ്ടെണ്ടിനെ നിശ്ചയിച്ചിട്ടുള്ളതാകുന്നു.

൯൯൭. തിരുവനന്തപുരത്തും കൊല്ലത്തും പട്ടാളങ്ങൾ കിടപ്പുള്ളതാകയാൽ അതിനാലും രാജ്യത്തു സമാധാന രക്ഷയുള്ളതാകുന്നു.

൯൯൮. രാജ്യത്തു നീതി നടത്തുന്നതിനായിട്ടു ഒരു സദർകൊടതിയും നാലു ജില്ലാകൊടതികളും ൧൫ മുൻസീപ്പു കൊടതികളും ഉള്ളതാകുന്നു.

൯൯൯. സദർകൊടതി തിരുവനന്തപുരത്താകുന്നു.

൲൦൦. മുൻസീപ്പു കൊടതികളുടെ മെലാവായി നാലു ജില്ലാക്കൊടതികൾ ഉള്ളവററിൽ ഒന്നു നാഗരുകൊവിലിലും ഒന്നു തിരുവനന്തപുരത്തും ഒന്നു കൊല്ലത്തും മറെറാന്നു ആലപ്പുഴയിലും ആകുന്നു.

൲൦൧. നാഗരുകൊവിൽ ജില്ലക്കു കീഴായി രണ്ടു മുൻസീപ്പു കൊടതികൾ ഉള്ളവയിൽ ഒന്നു വടശെരിയിലും ഒന്നു പത്മനാഭപുരത്തും ആകുന്നു തൊവാള അഗസ്തീശ്വരം, രണ്ടു മണ്ടപത്തും വാരലുകൾ വടശെരി

മുൻസീപ്പിലും കല്ക്കുളം, ഈരണിയൽ, രണ്ടു മണ്ഡപ
ത്തുംവാതലുകൾ പത്മനാഭപുരം മുൻസീപ്പിലും ചേൎന്നി
രിക്കുന്നു.

൩൦൮. തിരുവനന്തപുരം ജില്ലക്കു കീഴായി മൂന്നു മു
ൻസിപ്പു കോടതികൾ ഉള്ളവററിൽ ഒന്നു നെയ്യാററിം
കരയിലും ഒന്നു തിരുവനന്തപുരത്തും ഒന്നു ചിറയിൻ
കീഴിലും ആകുന്നു — വിളവംകോടു നെയ്യാററിംകര ഈ ര
ണ്ടു മണ്ഡപത്തുംവാതലുകൾ നെയ്യാററിംകര മുൻസീപ്പി
ലും തിരുവനന്തപുരം തെക്കു, വടക്കു, രണ്ടു മണ്ഡപ
ത്തും വാതിലുകൾ തിരുവനന്തപുരം മുൻസീപ്പുകോട്ടിലും
ചിറയിൻകീഴ — നെടുമങ്ങാടു — ഈ രണ്ടു മണ്ഡപത്തും
വാതലുകൾ ചിറയിൻകീഴ മുൻസീപ്പു കോട്ടിലും ചേ
ൎന്നിരിക്കുന്നു.

൩൦൯. കൊല്ലം ജില്ലക്കു താഴെ അഞ്ചു മുൻസീപ്പു കോ
ടതികൾ ഉണ്ടു അവയിൽ ഒന്നു കൊല്ലത്തും ഒന്നു കൊ
ട്ടാരക്കരയിലും ഒന്നു തിരുവല്ലായിലും ഒന്നു ചെങ്കോട്ട
യിലും ഒന്നു അരിപ്പാട്ടും ആകുന്നു — കൊല്ലം, കരുനാഗ
പ്പള്ളി, ഈ രണ്ടു മണ്ഡപത്തുംവാതലുകൾ കൊല്ലം മുൻ
സീപ്പു കോടതിയിലും കൊട്ടാരക്കര, പത്തനാപുരം കു
ന്നത്തൂര, ഈ മൂന്നു മണ്ഡപത്തുംവാതലുകൾ കൊട്ടാരക്ക
ര മുൻസീപ്പുകോടതിയിലും തിരുവല്ലാ, ചെങ്ങന്നൂര, ര
ണ്ടു മണ്ഡപത്തും വാതലുകൾ തിരുവല്ലാ മുൻസീപ്പുകോ
ടതിയിലും — ചെങ്കോട്ട ചെങ്കോട്ട മുൻസീപ്പുകോൎട്ടി
ലും കാൎത്തികപ്പള്ളി, മാവെലിക്കര, രണ്ടു മണ്ഡപത്തും
വാതലുകൾ — അരിപ്പാട്ടു മുൻസീപ്പുകോടതിയിലും ചേ
ൎന്നിരിക്കുന്നു.

൩൧൦. ആലപ്പുഴെ ജില്ലക്കു കീഴായി അഞ്ചു മുൻസി

ട്ടു കോടതികൾ ഉള്ളവയിൽ ഒന്നു വൈക്കത്തും ഒന്നു കോട്ടയത്തും ഒന്നു അമ്പലപ്പുഴയിലും ഒന്നു മൂവാററുപുഴയിലും ഒന്നു പറവൂരിലും ആകുന്നു — വൈക്കം, ചേൎത്തല, ഈ രണ്ടു മണ്ടപത്തുംവാതുക്കൽ വൈക്കം മുൻസിപ്പുകോടതിയിലും ഏററുമാനൂർ, മീനച്ചൽ, കോട്ടയം ഈ മൂന്നു മണ്ടപത്തുംവാതുക്കൽ കോട്ടയം മുൻസിപ്പുകോടതിയിലും — ചങ്ങനാശേരി, അമ്പലപ്പുഴ, രണ്ടു മണ്ടപത്തുംവാതുക്കൽ അമ്പലപ്പുഴ മുൻസിപ്പു കോടതിയിലും മൂവാററുപുഴ, തൊടുപുഴ, കുന്നത്തുനാട ഈ മൂന്നു മണ്ടപത്തുംവാതുക്കൽ മൂവാററുപുഴ മുൻസിപ്പു കോടതിയിലും — ആലങ്ങാട്ട. പറവൂര, രണ്ടു മണ്ടപത്തുംവാതുക്കൽ പറവൂര മുൻസിപ്പുകോടതിയിലും ഉൾപ്പെട്ടിരിക്കുന്നു.

൪൦൫. ചവുക്കകൾ ഇടപ്പെട്ട കാൎയ്യങ്ങൾ നൊക്കുന്നതിനു പ്രമാണമായി ഹജൂരിൽ പിറവക ശിരസ്തദാരാകുന്നു.

൪൦൬. ചുങ്കം വസൂൽ ചെയ്യുന്നതിനു കടപ്പുറത്തുംകരയിലുമായിട്ടു ൨൮ ചവുക്കകൾ നിശ്ചയിക്കപ്പെട്ടിരിക്കുന്നു.

൪൦൭. ഈ ചവുക്കകളെ ആറു ഡിവിഷ്യനായി ഭാഗിച്ചു ഓരോന്നിനു ഓരൊ മെൽവിചാരക്കാരനെയും നിശ്ചയിച്ചിട്ടുള്ളതാകുന്നു.

വിവരം.

| | | | |
|---|---|---|---|
| ൧ | അരൂക്കുററി | ൪ | ആൎയ്യൻകാവു |
| ൨ | ആലപ്പുഴ | ൫ | കൊളച്ചൽ |
| ൩ | ആരുവാമൊഴി | ൬ | തങ്കച്ചേരി |

൪൦൮. അരൂക്കുററിയിൽ പറവൂര ആലങ്ങാട്ട കുന്ന

ത്തുനാട്ട — വൈക്കം — ൭൦ മണ്ഡപത്തുംവാതിൽകളും ചേൎത്തല മണ്ഡപത്തുംവാതലിൽ ചേൎന്ന് ഏതാനും സ്ഥലവും ഉൾപ്പെട്ടിരിക്കുന്നു.

൪൦൯. അതിൽ അരൂക്കററി, കണ്ടനാട്ട, വെളുത്തുള്ളി, ഇടപ്പള്ളി, ചാത്തനാട്ട, വരാപ്പുഴ, രാമേശ്വരം കോട്ട, ഭഗവതികോട്ട, മുനമ്പം, മനക്കോടം, ഇങ്ങനെ ൧൦ ചവുക്കകൾ ഉള്ളതാകുന്നു.

൪൧൦. ആലപ്പുഴയിൽ അമ്പലപ്പുഴ മണ്ഡപത്തുംവാതിലും ചെൎത്തല മണ്ഡപത്തുംവാതുക്കൽ ചേൎന്ന ഏതാനും സ്ഥലവും ഉൾപ്പെട്ടിട്ടുള്ളതാകുന്നു.

൪൧൧. അതിന്ന ആലപ്പുഴ കാട്ടൂര, ഇതിൻവണ്ണം രണ്ട ചവുക്കകൾ ഉള്ളതാകുന്നു.

൪൧൨. ആരവാമൊഴിയിൽ തോവാള അഗസ്തീശ്വരം രണ്ട മണ്ഡപത്തുംവാതലുകൾ ഉൾപ്പെട്ടിരിക്കുന്നു.

൪൧൩. അതിന്ന ആരവാമൊഴിയിലും പുന്നാകുളത്തും അലവാക്കരയിലും അഞ്ചു ഗ്രാമത്തിലുമായിട്ട നാലു ചവുക്കകളും ഉണ്ട.

൪൧൪. ആയ്യൻകാവിൽ ചെങ്ങന്നൂര ചെങ്കോട്ട രണ്ട മണ്ഡപത്തുംവാതലുകൾ ഉൾപ്പെട്ടിരിക്കുന്നു.

൪൧൫. അതിന്ന ആയ്യൻകാവു അച്ചൻകോവിൽപ്പുറം കളത്തൂപ്പുഴ ഇങ്ങനെ മൂന്ന ചവുക്കകൾ ഉള്ളതാകുന്നു

൪൧൬. ഓരോ ചവുക്കകൾക്കു ഓരൊ ചവുക്കിദാരനും ഒന്നൊ രണ്ടൊ പിള്ളമാരും ഏതാനും മാസപ്പടിക്കാരന്മാരും ഉള്ളതാകുന്നു.

൪൧൭. മെൽപറയപ്പെട്ട സ്ഥലങ്ങൾ കൂടാതെ ൧൩൫ ശോധന സ്ഥലങ്ങൾ കൂടി ഉണ്ട അവയെ ഏഴായി ഭാഗിച്ചു ഓരോന്നിന്ന ഓരൊ വിചാരിപ്പുകാരനും ഒന്നൊ

രണ്ടോ ശിപായിമാരും ആറുമുതൽ ൧൨ വരെ ശോധനക്കാരും ഉള്ളതാകുന്നു.

൪൭൮. ഏഴു പുകയില പണ്ടകശാലകളും വൻ ഉപ്പു പണ്ടകശാലകളും മൂന്നു ഉപ്പു അളങ്ങളും കൂടി ഉള്ളതും അവയിൽ ഓരോന്നിനു ഓരോ വിചാരിപ്പുകാരനും പിള്ളമാരും ഹവിൽദാരും ശിപായിമാരും തൂക്കുകാരും ഉള്ളതും ആകുന്നു.

൪൭൯. പുകയില പണ്ടകശാലകൾ താഴെ പറയപ്പെട്ട സ്ഥലങ്ങളിലാകുന്നു.

| | |
|---|---|
| കോട്ടാറ | മൂവാററുപുഴ |
| തിരുവനന്തപുരം | ആലുവാ |
| കൊല്ലം | പറവൂര. |
| ആലപ്പുഴ | |

൪൮൦. ഉപ്പു പണ്ടകശാലകൾ താഴെ പറയപ്പെട്ട സ്ഥലങ്ങളിൽ ആകുന്നു.

| | | |
|---|---|---|
| വാരിയൂര | കൊല്ലം | കണ്ടനാട്ട |
| മണക്കുടി | നീണ്ടകര | പിറവം |
| രാജാക്കമംഗലം | കാർത്തികപ്പള്ളി | അയിക്കരനാട്ട |
| കുളച്ചൽ | കായംകുളം | വല്ലം |
| പൂവാറ | മാവേലിക്കര | ആലുവാ |
| വാമനപുരം | ചെങ്ങന്നൂര | തൃക്കാക്കര |
| വലിയതുറ | ആലപ്പുഴ | പനയക്കടവു |
| കഠിനംകുളം | ചങ്ങനാശ്ശേരി | പറവൂര |
| ചിറയിൻകീഴ | കോട്ടയം | ഇടപ്പള്ളി |
| കുളക്കട | മനക്കോടം | |
| പരവൂര | പാണാവള്ളി. | |

൪൨൫. ഉപ്പു അളങ്ങൾ താഴെ പറയപ്പെട്ട സ്ഥലങ്ങളിൽ ആകുന്നു.

വാരിയൂർ | താമരക്കുളം | രാജാക്കമംഗലം | കളച്ചൽ

൪൨൬. തിരുവിതാംകൊട്ട സംസ്ഥാനത്തു എല്ലാഇനങ്ങളിലുമായിട്ട ൧൦൪൨-ാമാണ്ടുകൾ കഴിഞ്ഞു, ആറു ആണ്ടു ഒന്നുകൾ ചിലവുചെന്ന രൂപാ ൪൰൦൦൦൦൦ ആയിരുന്നു.

൪൨൭. തിരുവിതാംകൊട്ട സംസ്ഥാനത്തേക്ക കരമാർഗ്ഗമായി വരുന്ന ഇറക്കുമതി പ്രധാന ചരക്കുകൾ അസംഖ്യം ജവളിയും; പത്തിയും, നൂലും, കൊല്ലുരുളകളും കന്നുകാലികളും ഇരുമ്പും ചുവന്നുള്ളിയും ചെമ്പും കരുപ്പും ആകുന്നു.

൪൨൮. പഞ്ചസാര ഉഴുന്നു എള്ളു ജീരകം പുകയില ച്ചൂട്ടാടി കൊത്തമ്പാലരി ചെറുപയറു പിത്തളു നല്ലെണ്ണ ക്രാം കവെരിമാൻമുടി കരയാമ്പൂ കൊരമ്പു ശർക്കര കട്ടുക കായം തുവരപ്പരുപ്പു കണ്ണാടിച്ചില്ലു കടലാസ്സു കർപ്പൂരം മദ്യം ആവണക്കെണ്ണ പിണ്ണാക്കം മുതലായ മൺപാത്രങ്ങൾ ഇങ്ങനെയുള്ള സാമാനങ്ങൾ ചുരുക്കത്തിൽ കരമാർഗ്ഗമായുള്ള ഇറക്കുമതി ചരക്കുകൾ ആകുന്നു.

൪൨൯. ഉപ്പുവാ ചായവെർ കില്ലു മെഴു ഭരണി അരി അയമൊദകം കുടകൾ ചന്ദനം കൽക്കണ്ടം ഉരുക്കു പളുങ്കുമണികൾ പടക്കങ്ങൾ കുന്തിരിക്കം തെനവലകൾ പെട്ടികൾ പിത്തള ചെമ്പിനായകം ചണം മുന്തിരിങ്ങാപ്പഴം കൊലരക്ക ആശാളി നാകം വാൾമുളക മുറിര ജാതിക്കാ വക്കനൂൽ ചീനക്കാരം രം വകകളും ചുരുക്കത്തിൽ കരവഴിയായുള്ള ഇറക്കുമതി ചരക്കുകൾ ആകുന്നു.

൪൮൬. കപ്പൽവഴിയായുള്ള ഇറക്കുമതി പ്രധാനചരക്കുകൾ ജവുളിയും ചെമ്പും ത്രാവും നൂലും ഇരുമ്പും മദ്യങ്ങളും കരുപ്പും പഞ്ചസാരയും ആകുന്നു.

൪൮൭. പച്ചരി ജീരകം പിത്തള [illegible] കരയാംപൂ പിഞ്ഞാണം മുതലായ മൺപാത്രങ്ങൾ എല്ലാ ഉരുക്കകൊണ്ടുള്ള ഓരോ വകകളും ചുരുക്കത്തിൽ കപ്പൽവഴിയായുള്ള ഇറക്കുമതി ചരക്കുകൾ ആകുന്നു.

൪൮൮. കടുക പൂവത്തു അക്രാ അരക്ക ചന്ദനം കുപ്പികൾ കുടകൾ മുന്തിരിങ്ങാപ്പഴം കർപ്പൂരം പനിനീർ ചുവന്നുള്ളി കൽക്കണ്ടം ഓറഞ്ചപ്പഴം നാകം ഇലിപ്പപ്പിണ്ണാക്ക മൈന കുന്തിരിക്കം നെല്ല കടലാസു ഇരട്ടിമധുരം മററുപല സാധനങ്ങളും കപ്പൽവഴിയായുള്ള ഇറക്കുമതി ചരക്കുകളാകുന്നു.

൪൮൯. തിരുവിതാംകോട്ട സംസ്ഥാനത്തുനിന്നു കരമാർഗ്ഗമായുള്ള ഏററുമതി ചരക്കുകൾ അധികമായി കൊപ്രാ കയറു വെളിച്ചെണ്ണ വെട്ടപാക്ക തേങ്ങാ പുകല മുതലായവകകളാകുന്നു.

൪൯൦. നല്ലമുളക ശക്കര പുന്നക്കാഎണ്ണ വാളൻ പുളി ഉപ്പുമീൻ കരുപ്പുകട്ടി കാപ്പിക്കുരു അടയ്ക്കാ തടി ചകിരി തോലുകൾ പായ്കൾ അരിമാവു കൂവപ്പൊടി നെല്ലു കാളകന്നു മുതലായി മററും വളരെ സാമാനങ്ങൾ കരവഴിയായുള്ള ഏററുമതി ചരക്കുകളാകുന്നു.

൪൯൧. ജവുളി ഇഞ്ചി കോലിഞ്ചി മഞ്ഞൾ തേങ്ങാല വെററില വിരിപ്പാക്ക നീർവാളക്കുരു പുല്ലായപ്പുല്ലു ചപ്പങ്ങത്തടി ഓരോ വക സാമാനങ്ങളും ചുരുക്കമായുള്ള ...തി ചരക്കുകൾ ആകുന്നു.

...യാ അരി ഗ്രാവിൻചിറക കര

വാപ്പട്ട കറിമ്പു ഏള്ളു നീലം പറംങ്കിമാങ്ങായണ്ടി ന
ല്ലെന്നു ഇലവിൻപഞ്ഞി ൟ വക സാമാനങ്ങളും ക
പ്പൽ വഴി കയററിക്കൊണ്ടു പൊകപ്പെടുന്നു.

൪൩൩. കപ്പൽവഴിയായുള്ള പ്രധാന ഏററുമതി
ചരക്കുകൾ കൊപ്രാ വെളിച്ചെണ്ണ വാളൻപുളി കയറു
പുക്ക തടി നല്ലെണ്ണ ഉപ്പുമീൻ തേങ്ങാ മുതലായവ
ആകുന്നു.

൪൩൪. മഞ്ഞൾ ചക്കര ചകിരി വെട്ടുപാക്ക കാപ്പി
ക്കുരു കച്ചോലം കമ്പാവു അടയ്ക്കാ പായകൾ ജാതി
ക്കാ ൟ വക സാമാനങ്ങളും അധികമായി ഉള്ള ഏ
ററുമതി ചരക്കുകളാകുന്നു.

൪൩൫. മുതിര അരി പെട്ടികൾ ചോളം പഞ്ഞിക്കുരു
ഇലവിൻപഞ്ഞി കോലിഞ്ചി എള്ളു ൟ വകകളും പുര
ക്കരിതു കപ്പൽവഴിയായുള്ള ഏററുമതി ചരക്കുകൾ
ആകുന്നു.

൪൩൬. തിരുവിതാംകോട്ട കൊച്ചി തിരുനെൽവേലി
മധുര കോയമ്പുത്തൂർ ൟ രാജ്യങ്ങൾ തമ്മിൽ കരമാൎഗ്ഗ
മായി കച്ചവടങ്ങൾ ചെയ്തുവരുന്നവർ മുഖ്യമായി ല
ബ്ബകൾ കൊങ്ങിണികൾ ബാണിയന്മാർ ക്രിസ്ത്യാനി
കൾ വെള്ളാളച്ചെട്ടികൾ മുതലായവർ ആകുന്നു.

൪൩൭. ൧൦൫൬-ാമാണ്ടുക്കു ഇംഗ്ലീഷു വൎഷം
൧൮൮൦ - ൮൧-ാമാണ്ടത്തെ കരവഴിയായുള്ള ഏററു
മതി ചരക്കുകളുടെ വില രൂപാ ൪൩൫൪൭൪൯-ം
കടൽവഴിയായുള്ളവയുടെ വില ൭൯൭൯൪൪-ം വക
ളിൽ ൭൨൫൭൪൩ രൂപായായിരുന്നു.

൪൩൮. മെപ്പടി ആണ്ടത്തെ കരവഴിയായുള്ള ഇറ
ക്കുമതി ചരക്കുകളുടെ ആകെയുള്ള വില ൧൦......൦ ആകുന്നു.